# മലങ്കരസഭ

മാസിക



ജൂൺ 2001

അനുമോദനങ്ങൾ



സപ്തതിയാഘോഷിക്കുന്ന മലങ്കരസഭ മാസിക പ്രസിഡൻറ് ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത



ഫാ. റ്റി.ജി. സഖറിയായ്ക്ക് ആദരാഞ്ജലികൾ

## അനുസ്മരണക്കുറിപ്പുകൾ

- ഫാ. റ്റി.ജെ. ജോഷ്വാ
- ഫാ. ഡോ. ജേക്കബ് കുര്യൻ
- ശ്രീ. കെ.വി. മാമ്മൻ
- അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ
- ഫാ. റ്റി.എ. ഇടയാടി



N.C.C.I. പ്രസിഡൻറായി സ്ഥാനമേറ്റ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം




# മലങ്കരസഭ

ലക്കം 6
പുസ്തകം 57
ജൂൺ 2001

ദേവലോകം, കോട്ടയം-686 038
ഫോൺ: 0481-573234
email-malankara@sancharnet.in





## വരിസംഖ്യ

**ഇന്ത്യയിൽ**
ഒറ്റപ്രതി : 5 രൂപ
ഒരു വർഷം : 60 രൂപ
5 വർഷം : 300 രൂപ
10 വർഷം : 600 രൂപ.

*വിദേശത്തേക്ക്*
ഒരു വർഷം : 600 രൂപ


## ഉൾത്തുടിപ്പുകൾ

എഡിറ്റോറിയൽ

# ഭരണഘടനകളെയും ഉപസമിതികളെയും പ്രയോജനപ്പെടുത്താം

## ഫാ. ഡോ. ജേക്കബ് കുര്യൻ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണപരമായ കാര്യക്ഷമതയ്ക്ക് ഭരണഘടനകളും ആലോചനാസമിതികളും വേണ്ടുവോളമുണ്ട്. പക്ഷേ അവയെ പ്രയോജനപ്പെടുത്താൻ കഴിയാതെ പോകുന്നുവോ എന്ന് പലരും ചോദിക്കുന്നു. ദിവസം മുഴുവൻ നീണ്ടു നിൽക്കുന്നതോ, ആഴ്ചയോളം കൂടി സമ്മേളിക്കുന്നതോ ആയ സമിതികളുടെ തീരുമാനങ്ങൾ പുറത്തുവരുമ്പോൾ, "ഞങ്ങൾ ഗർഭം ധരിച്ചു, നോവു കിട്ടി, പ്രസവിച്ചാറെ, കാറ്റിനെ പ്രസവിച്ചപോലെ ഇരുന്നു" (യെശയ്യാവ് 26:18) എന്നതുപോലെ ആയിപ്പോകുന്നു. ഇതിനു കാരണം, നമുക്കുള്ള ഭരണഘടനകളും സമിതികളും കാര്യക്ഷമമായി പ്രയോജനപ്പെടുത്താതെ പോകുന്നതാണ്.

മലങ്കര സഭാ ഭരണഘടന കൂടാതെ, താഴെപ്പറയുന്ന പൊതു ഭരണഘടനകളും നിയമാവലികളും സഭയ്ക്കുണ്ട്:

1) എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ഭരണഘടന (1967 ൽ പാസാക്കിയത്)

2) എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നടപടിചട്ടങ്ങൾ (1970 ൽ പാസാക്കിയത്)

3) സിനഡ് സ്റ്റാൻഡിങ്ങ് കമ്മറ്റിയുടെ ചട്ടങ്ങൾ (1970 ൽ പാസാക്കിയത്)

4) മാനേജിംഗ് കമ്മറ്റിയുടെ നിയമാവലി (1966 ൽ പാസാക്കിയത്)

5) വർക്കിങ്ങ് കമ്മിറ്റിയുടെ നിയമാവലി (1966 ൽ പാസാക്കിയത്)

ഈ ചട്ടങ്ങളും നിയമാവലികളും കൂടാതെ, അധ്യാത്മിക പ്രസ്ഥാനങ്ങൾ ഓരോന്നിനും, സഭവക സ്കൂളുകൾ നടത്തുന്നതിനും, സഭവക കോളേജുകൾ നടത്തുന്നതിനും, ആശുപത്രികളും സാമൂഹ്യ സേവന പരിപാടികചളും നടത്തുന്നതിനും പ്രത്യേകമായ ഭരണഘടനകളും ഉണ്ട്. ഇവയിലൊക്കെ പറയുന്ന സംഗതികൾ പഠിച്ചാൽ ഒരു കാര്യം വ്യക്തമാകും. ഈ നിയമാവലികൾ അനുസരിച്ചു പ്രവർത്തിച്ചാൽ ആർക്കും "സമയനഷ്ട"മുണ്ടായി എന്നു പറയേണ്ടിവരികയില്ല. ചില ഉദാഹരണങ്ങൾ മാത്രം എടുക്കാം. മാനേജിംഗ് കമ്മറ്റിയുടെ ആദ്യ അരമണിക്കൂർ ചോദ്യോത്തരങ്ങൾക്കാണ്. നേരത്തേ എഴുതി സമർപ്പിക്കുന്ന ചോദ്യങ്ങൾക്ക് രേഖാമൂലമായ മറുപടി ലഭിക്കും. ലഭിക്കുന്ന മറുപടിക്ക് ഉപചോദ്യങ്ങളും ചോദിക്കാം പക്ഷേ ഇവിടെ ഉപചോദ്യങ്ങളും ഉത്തരങ്ങളും പ്രസംഗങ്ങളായിപ്പോകുന്ന ഗതികേട് വരുന്നതിനെ നിയന്ത്രിച്ചേ പറ്റൂ. ചോദ്യോത്തരം കഴിഞ്ഞാൽ നോട്ടീസ് പ്രകാരമുള്ള ചർച്ചാ വിഷയങ്ങളിലേക്ക് കടക്കുന്നു. ചർച്ചാ വിഷയങ്ങളെ സംബന്ധിച്ച് വർക്കിങ്ങ് കമ്മിറ്റി നേരത്തേ ചർച്ച ചെയ്തു ഏകദേശമായി രൂപപ്പെടുത്തിയിട്ടുള്ള നിർദ്ദേശങ്ങളോ, പ്രമേയങ്ങളോ അവതരിപ്പിച്ച്, അംഗങ്ങൾക്കുള്ള അഭിപ്രായങ്ങൾക്ക് സമയം കൊടുത്തിട്ട്, അംഗങ്ങളുടെ അഭിപ്രായങ്ങളുടെ വെളിച്ചത്തിൽ ഭേദപ്പെടുത്തുമെങ്കിൽ ഭേദപ്പെടുത്തി വോട്ടിട്ടോ ഐകകണ്ഠ്യേനയോ പാസാക്കുകയോ, തിരിച്ചയയ്ക്കുകയോ ചെയ്യുന്ന നടപടിയാണ് മാനേജിംഗ് കമ്മറ്റിയുടെ നിയമാവലിയിൽ കാണുന്നത്. വർക്കിങ്ങ് കമ്മിറ്റിയിൽ കൂടെയല്ലാതെയും, അംഗങ്ങൾക്ക് നേരത്തേ രേഖാമൂലമായി പ്രമേയങ്ങളും നിർദ്ദേശങ്ങളും സമർപ്പിക്കുവാനും അവയെ പാസാക്കുവാനോ തിരസ്ക്കരിക്കുവാനോ വോട്ടിങ്ങ് സമ്പ്രദായം ഉപയോഗിക്കുവാനും വകുപ്പുണ്ട്. ജനായത്ത ഭരണസംവിധാനത്തിൽ വോട്ടിങ്ങ് അഭിമതം തന്നെയാണ്. പാസാകുന്നവ നടപ്പിലാക്കുവാനുള്ള വേഗത, കൃത്യത, കാര്യക്ഷമത, ഇവയിലാണ് സഭാ സെക്രട്ടറിയേറ്റിന്റെ പങ്കാളിത്തം. ഇത്തരത്തിലുള്ള സാധ്യതകൾ പ്രയോജനപ്പെടുത്തി നമ്മുടെ ഭരണ സംവിധാനത്തെ കാര്യക്ഷമമാക്കുവാൻ ഇടയാകട്ടെ. അജണ്ടായിലില്ലാത്തതോ നാമമാത്രമായി മാത്രം ബന്ധപ്പെട്ടതോ ആയ വിഷയങ്ങളെ സംബന്ധിച്ചുള്ള ഘോരമായ പ്രസംഗങ്ങൾ സമയം മുഴുവൻ കവർന്നെടുത്തിട്ട്, അജണ്ടായിലുള്ള വിഷയങ്ങൾ ചർച്ച കൂടാതെ പാസാക്കുന്ന വ്യവസ്ഥിതികൾ നിലനിൽക്കുന്നുവെങ്കിൽ തിരുത്തപ്പെട്ടേ പറ്റൂ.

# പുതിയ മന്ത്രി സഭ അധികാരത്തിലേക്ക്



ഈ കഴിഞ്ഞ അസംബ്ലി ഇലക്ഷനിൽ 99 സീറ്റുകൾ നേടി, മൃഗീയ ഭൂരിപക്ഷത്തോടെ ഐക്യജനാധിപത്യമുന്നണി അധികാരത്തിലെത്തി. ജനപ്രിയ നായകൻ എ.കെ. ആന്റണി മുഖ്യമന്ത്രിയുമായി.

പതിനാലംഗ മന്ത്രിസഭയിൽ നിന്ന് ഇരുപതിലേക്ക് മന്ത്രിമാരുടെ എണ്ണം ഉയർന്നു. സാമുദായിക പരിഗണനയാണ് മന്ത്രിമാരെ നിശ്ചയിച്ചതിലെ മാനദണ്ഡമെന്നുള്ളത് സാക്ഷര കേരളത്തിന് അത്ര അഭിമാനിക്കത്തക്കതല്ല. സാമുദായികത്വത്തിന് പരിഗണന നൽകുമ്പോൾ നല്ല മന്ത്രിമാരെ സംസ്ഥാനത്തിന് ലഭിക്കുമോ എന്ന് കണ്ടറിയണം.

അഷ്ടിക്കുമുട്ടുന്ന ഒരു സാമ്പത്തിക ചുറ്റുപാടിലാണ് പുതിയ ഗവൺമെന്റ് അധികാരമേറ്റിരിക്കുന്നത്. മുഖ്യമന്ത്രിയുടെ നയ പ്രഖ്യാപനത്തിൽ ആർഭാടങ്ങൾ, അനാവശ്യചിലവുകൾ ഒഴിവാക്കും എന്നു പറയുന്നു. ആദർശവാനായ അദ്ദേഹത്തെ സംബന്ധിച്ച് അത് നടക്കുമെങ്കിലും സഹപ്രവർത്തകരുടെ കാര്യത്തിൽ ജനങ്ങൾക്ക് സംശയമുണ്ട്.

പുതിയ ഗവൺമെന്റിന്റെ ശ്രദ്ധയിൽ അടിയന്തിരമായി വരേണ്ട പല കാര്യങ്ങളുമുണ്ട്.

പ്രകടന പത്രികയിൽ വാഗ്ദാനം നൽകിയ കാര്യങ്ങൾ കാലവിളംബമെന്യേ നടപ്പാക്കുക. പ്രത്യേകമായും ദളിത് ക്രൈസ്തവരുടെ സംവരണാനുകൂല്യം.

സ്കൂൾ കോളേജു തലങ്ങളിലെ "ഗസ്റ്റ് ലക്ചർ" തസ്തികകൾ അവസാനിപ്പിച്ച് സ്ഥിര നിയമനങ്ങൾ നടത്തുക

സാധാരണക്കാരന് അപ്രാപ്യമായിക്കൊണ്ടിരിക്കുന്ന ചികിത്സാ ചെലവുകൾ ചികിത്സാ രംഗത്തെ കുറവുകൾ പരിഹരിച്ച് ആരോഗ്യരംഗം ആരോഗ്യകരമാക്കുക.

കേരളത്തിന്റെ പലഭാഗങ്ങളിലും ഇപ്പോഴും കുടിവെള്ള പ്രശ്നം രൂക്ഷമാണ്. ഇതിന് സ്ഥിര സംവിധാനമാണാവശ്യം. അതിനുള്ള പദ്ധതികൾ "ചോർച്ചയില്ലാതെ" നടപ്പിലാക്കുക.

ആസൂത്രണ വൈദഗ്ദ്യവും കാര്യശേഷിയുമുള്ള വ്യക്തികളെ കണ്ടെത്തി ചുമതലകളേൽപ്പിക്കുക.

അടുത്ത അഞ്ചു വർഷം ജനോപകാരപ്രദങ്ങളായ നല്ല കാര്യങ്ങൾ നടപ്പിലാക്കുവാൻ ഐക്യജനാധിപത്യമുന്നണി ഗവൺമെന്റിന് കഴിയട്ടെ.

# യുവജനപ്രസ്ഥാനം 65-ാം വാർഷിക സമ്മേളനം

പരുമല: ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം 65-ാം അഖില മലങ്കര വാർഷിക സമ്മേളനം മെയ് 14 മുതൽ പരുമല സെമിനാരിയിൽ നടന്നു. നിരണം ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, സമ്മേളനം ഉദ്ഘാടനം ചെയ്തു. അദ്ധ്യാത്മീകതയുടെ ശോഷണം സമൂഹത്തിൽ അനീതി വർദ്ധിപ്പിക്കുന്നു. സ്വാർത്ഥത മനുഷ്യനെ മൃഗീയനാക്കുന്നു. ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ ജീവിതം നയിച്ചുവെങ്കിലേ ഇതിന് പരിഹാരം കാണുവാനാകൂ എന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചു. പ. കാതോലിക്കാ ബാവാ തിരുമേനിയുടെ ആശംസാ കല്പന വായിച്ചു. പ്രസിഡന്റ് ഡോ. യാക്കോബ് മാർ ഐറേനിയോസ് അദ്ധ്യക്ഷത വഹിച്ചു. മുൻ ചീഫ് സെക്രട്ടറി ടി. എൽ ജയചന്ദ്രൻ മുഖ്യ പ്രഭാഷണം നടത്തി. തെയോഫോറസ് റമ്പാൻ, സഭാസെക്രട്ടറി എ.കെ.തോമസ്, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ജേക്കബ് തോമസ് അരികുപുറം, പരുമല സെമിനാരി മാനേജർ, ഫാ. പി. എം. കുറിയാക്കോസ്, കോൺഫ്രൻസ് ജനറൽ കൺവീനർ ഫാ. സി.കെ. കുര്യൻ, ജനറൽ സെക്രട്ടറി ഫാ. കെ. വൈ. വിൽസൺ എന്നിവർ പ്രസംഗിച്ചു. ഇതോടനുബന്ധിച്ച പ്രസ്ഥാനത്തിന്റെ മുൻകാല നേതൃത്വം നൽകിയ പിതാക്കന്മാരെയും നേതാക്കളെയും ആദരിയ്ക്കുകയും പ്രസ്ഥാനത്തിന്റെ മൊമെന്റോ സമർപ്പിക്കുകയും ചെയ്തു.



# വിദ്യാലയങ്ങൾ തുറക്കുമ്പോൾ



ഡോ. ജോസ് പാറക്കടവിൽ

***കോരിച്ചൊരിയുന്ന മഴയിലും പുത്തനുടുപ്പും പുത്തൻ പുസ്തകങ്ങളുമായി വിദ്യാലയങ്ങളിലേക്കു പുറപ്പെടുന്ന പുതു തലമുറയുടെ ആഹ്ലാദകലവികജം ആവേശവും പ്രസരിപ്പും ഭാവിയെക്കുറിച്ച് പുതിയ പ്രതീക്ഷകൾ നല്കുന്നു.***

വേനലിന്റെ ഇടവേളയ്ക്കു ശേഷം വിദ്യാലയങ്ങൾ വീണ്ടും സജീവമാകുന്നു. മലയാളക്കരയിൽ പല വർഷാരംഭങ്ങളുണ്ടെങ്കിലും കുട്ടികളുടെ വർഷാരംഭം ജൂൺ മാസത്തിൽ തന്നെ. കേരളത്തിന്റെ പ്രകൃതിക്കും കാലവർഷം ഇവിടെ തുടങ്ങുന്നു.

കോരിച്ചൊരിയുന്ന മഴയിലും പുത്തനുടുപ്പും പുത്തൻ പുസ്തകങ്ങളുമായി വിദ്യാലയങ്ങളിലേക്കു പുറപ്പെടുന്ന പുതു തലമുറയുടെ ആഹ്ലാദകലവികജം ആവേശവും പ്രസരിപ്പും ഭാവിയെക്കുറിച്ച് പുതിയ പ്രതീക്ഷകൾ നല്കുന്നു.

എങ്കിലും പ്രതീക്ഷകൾക്കനുസൃതമായി മികവുള്ളതാണോ, നമ്മുടെ വിദ്യാഭ്യാസ രംഗം എന്നൊരാശങ്ക.

ക്രൈസ്തവസഭകൾ, വിദ്യാഭ്യാസ രംഗത്ത് താല്പര്യം പ്രകടിപ്പിച്ചതും പ്രവർത്തിച്ചതും അതിലൂടെ സമൂഹത്തിന്റെ ഉന്നമനം സാദ്ധ്യമാകും എന്ന വിശ്വാസത്തിലാണ്. ജീവിതമാർഗങ്ങൾ കണ്ടെത്തുവാൻ വ്യക്തികളെ പ്രാപ്തരാക്കുക എന്നതോടൊപ്പം ഉത്തമവ്യക്തിത്വങ്ങളെ സൃഷ്ടിക്കുക എന്നതും ക്രൈസ്തവ വിദ്യാഭ്യാസ പ്രവർത്തനത്തിന്റെ ലക്ഷ്യമായിരുന്നു.

ജീവിതത്തിന്റെ വിവിധ തുറകളിൽ പ്രഗത്ഭരായ വ്യക്തികളെ സംഭാവന ചെയ്യുവാനും സൽസ്വഭാവികളെ വളർത്തിയെടുക്കുവാനും കഴിഞ്ഞിരുന്ന ക്രൈസ്തവ വിദ്യാകേന്ദ്രങ്ങൾ അക്കാരണത്താൽ തന്നെ സമൂഹത്തിന്റെ അംഗീകാരവും ആദരവും നേടിയിരുന്നു.

അങ്ങനെയൊരു മഹത്വം ഇന്നു നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്ക് അവകാശപ്പെടുവാനുണ്ടോ? സ്വാതന്ത്ര്യലബ്ധിയെ തുടർന്ന് രണ്ടു ദശകത്തോളം നമ്മുടെ രാജ്യത്തെ വിദ്യാഭ്യാസ രംഗത്ത് നിലനിന്ന അച്ചടക്കവും കാര്യക്ഷമതയും അർപ്പണ ബോധവും ആദർശനിഷ്ഠയും ക്രമേണതിരോഭവിച്ചു.

ഇന്നത്തെ മാറിയ സാഹചര്യത്തിൽ വിദ്യാഭ്യാസത്തിന്റെ ഗുണമേന്മ നിലനിർത്തുവാൻ ബുദ്ധിമുട്ടാണെന്നു പലരും പറയും. പക്ഷേ, വിദ്യാഭ്യാസ മേഖലയെ മൂല്യത്തകർച്ചയിൽ നിന്നു രക്ഷിക്കുവാനുള്ള ക്രൈസ്തവ ബാദ്ധ്യത സാഹചര്യങ്ങളെ പഴിചാരി മാറ്റിവയ്ക്കുവാനുള്ളതല്ലല്ലോ? കാലം മോശമാണ് എന്നു പറയുന്നതിലർത്ഥമില്ല. കാലമല്ല, മനുഷ്യരാണു മോശമാകുന്നത്.

നമ്മുടെ കാലം മോശമാകുന്നത് നല്ല മനുഷ്യരുടെ എണ്ണം കുറയുന്നതുകൊണ്ടാണ്. നമുക്കു നല്ല നേതാക്കളില്ല, നല്ല ഭരണ കർത്താക്കളില്ല, നല്ല ഉദ്യോഗസ്ഥരില്ല, നല്ല അദ്ധ്യാപകരില്ല എന്നിങ്ങനെ നീണ്ടുപോകുന്നു, നമ്മുടെ പരാതികൾ അഭ്യസ്ഥർക്കിടയിൽ ആത്മഹത്യ വർദ്ധിക്കുന്നതും ക്രിമിനലുകൾ പെരുകുന്നതും എല്ലാം ഈ കാലയളവിന്റെ ദുഷ്ടലക്ഷണങ്ങളുമായി പരമാർശിക്കപ്പെടുന്നു.

നല്ല വ്യക്തിത്വങ്ങളെ സൃഷ്ടിക്കുവാൻ നമ്മുടെ വിദ്യാഭ്യാസത്തിനു കഴിയാതെ പോയതു കൊണ്ടല്ലേ ഈ ദുരവസ്ഥ?

ഇതര മതസ്ഥർക്കു കൂടി മാതൃകയാകും വിധം മൂല്യാധിഷ്ഠിത വിദ്യാഭ്യാസം നല്കിയിരുന്ന ക്രൈസ്തവ വിദ്യാലയങ്ങൾ വിദ്യാഭ്യാസത്തിന്റെ ഊന്നൽ എവിടെയൊക്കെയായിരിക്കണം എന്ന വസ്തുത വിസ്മരിച്ചു തുടങ്ങിയപ്പോഴല്ലേ ഈ അപചയം ആരംഭിച്ചത്?

അദ്ധ്യാപകന്റെ അർപ്പണബോധത്തിലും മാതൃകാജീവിതത്തിലുമാണ് വിദ്യാഭ്യാസത്തിന്റെ അടിത്തറ. വിദ്യാർത്ഥിയുടെ ഏറ്റവും പ്രധാനപ്പെട്ട പാഠപുസ്തകം അദ്ധ്യാപകനാണെന്നു ഗാന്ധിജി പറഞ്ഞത്

**മലങ്കരസഭയ്ക്ക് e-mail**

മലങ്കരസഭയുടെ ഓഫീസിൽ e-mail അഡ്രസ്സ് ലഭിച്ചു

**malankara@sancharnet.in**

അതുകൊണ്ടാണ്. ഇത്തരം അദ്ധ്യാപകരെ പരിശീലനങ്ങളിലൂടെയും പ്രോത്സാഹനങ്ങളിലൂടെയും നിലനിർത്തുവാനുള്ള ശ്രമം എന്നും ഉണ്ടായിരിക്കേണ്ടതാണ്. അദ്ധ്യാപക വൃത്തിയിലേക്കുള്ള തെരഞ്ഞെടുപ്പു മുതൽ ഇങ്ങനെയൊരു ലക്ഷ്യബോധവും ഉണ്ടായിരുന്നേ മതിയാവൂ.

അദ്ധ്യാപകർക്ക് ഓരോ വിദ്യാർത്ഥിയേയും ശ്രദ്ധിക്കുവാനും സ്വാധീനിക്കുവാനും കഴിയുമ്പോൾ മാത്രമെ വിദ്യാഭ്യാസം അർത്ഥവത്താകൂ. എന്നാൽ ഇതിനു സഹായകമല്ലാത്ത പല സാഹചര്യങ്ങളും ഇപ്പോൾ നിലവിലിരിക്കുന്നു. ക്ലാസ്സുമുറികളിൽ വിദ്യാർത്ഥികളുടെ സംഖ്യാബാഹുല്യം ഇതിനൊരു തടസ്സമാണ്. വിദ്യാഭ്യാസത്തിന്റെ നിലവാരം ഉയർത്താൻ വേണ്ടി സഭകൾ തന്നെ തുടങ്ങി വച്ച പുതിയതരം വിദ്യാലയങ്ങളിൽ നാല്പതും അമ്പതും കുട്ടികൾ തിങ്ങി നിറഞ്ഞിരിക്കുന്നതു സാധാരണമാണ്.

മാധ്യമങ്ങൾ വിജയശതമാനത്തിനു നല്കുന്ന അമിതപ്രാധാന്യമാണ് മൂല്യത്തകർച്ചയുടെ മറ്റൊരു കാരണം. മൂന്നു ദശകങ്ങൾക്കു മുമ്പ് പത്രങ്ങൾ വിജയശതമാന കണക്കുകൾക്ക് വലിയ പ്രാധാന്യം കല്പിച്ചു തുടങ്ങിയപ്പോൾ ഭരണകൂടവും മാനേജ്മെന്റും അദ്ധ്യാപകരും രക്ഷാകർത്താക്കളും എല്ലാം അതിനെക്കുറിച്ചു മാത്രമുള്ള ചിന്തകളിൽ മുഴുകി. മൊത്തം വിജയ ശതമാനം വർദ്ധിക്കുമ്പോൾ മോഡറേഷൻ ഏർപ്പെടുത്തിയ സർക്കാരും പരീക്ഷയിൽ കുറുക്കുവഴികൾ കണ്ടെത്തുവാൻ വിദ്യാർത്ഥികളെ പ്രേരിപ്പിക്കുന്ന അധികൃതരും എല്ലാം കൂടി വിദ്യാഭ്യാസ മേഖലയെ മൂല്യത്തകർച്ചയുടെ പാരമ്യത്തിലെത്തിച്ചു. അദ്ധ്യാപകൻ നിർദ്ദേശിച്ചിട്ടും കേട്ടെഴുത്തു പരീക്ഷയിലെ തെറ്റു തിരുത്തുവാൻ കൂട്ടാക്കാതിരുന്ന മോഹൻദാസ് കരംചന്ദ് എന്ന വിദ്യാർത്ഥിയുടെ സത്യസന്ധതയെ പറ്റി പഠിപ്പിക്കുന്ന അദ്ധ്യാപകൻ തന്നെ പരീക്ഷയിൽ കോപ്പിയടിക്കുവാൻ വിദ്യാർത്ഥിക്കു വഴികൾ പറഞ്ഞുകൊടുക്കുമ്പോൾ പുതിയ തലമുറക്കു ലഭിക്കുന്ന മൂല്യബോധം ഏതു വിധത്തിലുള്ളതായിരിക്കും.

വിദ്യാർത്ഥി പഠനം തുടങ്ങുമ്പോൾ മുതൽ അതു പരീക്ഷയെ കേന്ദ്രീകരിച്ചു കൊണ്ടുള്ളതാണ് എന്നു വന്നിരിക്കുന്നു. അദ്ധ്യാപകർ കൂടിയാണ് ഇത്തരമൊരവസ്ഥ സൃഷ്ടിച്ചത്. എന്നാൽ പരീക്ഷയുടെ അമിതപ്രാധാന്യം അദ്ധ്യാപകന്റെ പ്രാധാന്യത്തെ ഇല്ലാതാക്കുന്നു എന്ന വസ്തുത അവർ അറിയുന്നില്ല. ഗൈഡുകളും ട്യൂഷൻ കേന്ദ്രങ്ങളും അദ്ധ്യാപകനേക്കാൾ വലിയ പദവി കരസ്ഥമാക്കിയത് ഇക്കാരണത്താലാണ്. പരീക്ഷയിലെ പ്രകടനം മെച്ചപ്പെടുത്താൻ ഗൈഡുകൾക്കും ട്യൂട്ടോറിയലുകൾക്കും കൂടുതൽ കഴിവുണ്ട് എന്നു വിദ്യാർത്ഥി മനസിലാക്കുന്നു. പക്ഷേ, ജീവിതത്തിനാവശ്യമായ വിദ്യാഭ്യാസം അവിടെ നിന്നു ലഭിക്കുന്നില്ല.

ഈശ്വരാഭിമുഖ്യം, നിസ്വാർത്ഥത, സേവന തല്പരത, ദേശാഭിമാനം, സാമൂഹിക പ്രതിബദ്ധത, മുതിർന്നവരോടുള്ള ആദരവ് തുടങ്ങി വിദ്യാഭ്യാസത്തിലൂടെ ആവശ്യം ലഭിച്ചിരിക്കേണ്ട സ്വഭാവവിശേഷങ്ങൾ കുട്ടികളിലേക്കു പകരുവാൻ അദ്ധ്യാപകർക്കു മാത്രമേ കഴിയൂ. വിവരസാങ്കേതിക വിദ്യയുടെ വളർച്ചയിൽ അദ്ധ്യാപകരുടെ സ്ഥാനം ഇല്ലാതെയാകും എന്നു പറയപ്പെടുന്നു. അത്തരമൊരവസ്ഥയിൽ മൂല്യത്തകർച്ച എത്രയോ രൂക്ഷമായിരിക്കും എന്ന് ഊഹിക്കാവുന്നതേയുള്ളൂ.

പുതിയ തലമുറയുടെ ജീവിതശൈലികളും കാഴ്ചപ്പാടുകളും പാടേ മാറിപ്പോകുന്നതായി പരാതിപ്പെടുന്നവർ നമ്മുടെ സാംസ്ക്കാരിക വൈവിദ്ധ്യങ്ങളും പൈതൃകങ്ങളും അവർക്ക് അജ്ഞാതമാണ് എന്ന വസ്തുത അനുസ്മരിക്കുക. സംസ്ക്കാരത്തിലേയും മൂല്യബോധത്തിലേയും അനുസ്യൂതി (തുടർച്ച) വിദ്യാഭ്യാസത്തിൽ നിലനിർത്തേണ്ടതിനെപ്പറ്റി ഗാന്ധിജി ഊന്നിപ്പറഞ്ഞിട്ടുണ്ട്.

ഭൂതകാലത്തിൽ വേരോട്ടമുള്ളതും വർത്തമാനകാലത്തിൽ നിലനില്ക്കുന്നതും ഭാവിയിലേക്കു വളരുന്നതുമായിരിക്കണം വിദ്യാഭ്യാസം.

ആധുനികമായതെന്തും മെച്ചമാണ് എന്നും പഴയതെന്തും മോശമാണ് എന്നുമായിരിക്കാം സമൂഹം കരുതുന്നത്. എന്നാൽ സമൂഹത്തിന്റെ മൂല്യബോധം തെറ്റിയാലും അദ്ധ്യാപകന് അതു തെറ്റുവാൻ പാടുള്ളതല്ല. അദ്ധ്യാപകന്റെ മനസ്സിൽ സദാ സജീവമായിരിക്കേണ്ട ചില ചോദ്യങ്ങൾ ചുവടെ കൊടുക്കുന്നു.

വിദ്യാർത്ഥിയിൽ ഈശ്വരാഭിമുഖ്യം വളർത്തുവാൻ കഴിയുന്നുണ്ടോ?

അറിവുകൾ ജീവിതവുമായ ബന്ധപ്പെടുത്തുവാനും ലോകത്തിനു പ്രയോജനകരമാക്കുവാനും കുട്ടിയെ പ്രേരിപ്പിക്കുന്നുണ്ടോ?

വിദ്യാർത്ഥിയിൽ ദേശീയബോധം വളർത്തുവാൻ വിദ്യാഭ്യാസം സഹായകമാകുന്നുണ്ടോ?

കഠിനാദ്ധ്വാനത്തിൽ സന്തോഷം കണ്ടെത്തുവാൻ കുട്ടിയെ പ്രേരിപ്പിക്കുന്നുണ്ടോ? അതോ ഭാവിയിൽ സുഖമനുഭവിക്കുവാൻ വേണ്ടി ഇപ്പോൾ അദ്ധ്വാനിക്കണം എന്ന തെറ്റായ സന്ദേശമാണോ നല്കുന്നത്?

തന്നെക്കാൾ ദരിദ്രരും ബുദ്ധികുറഞ്ഞവരുമായ സഹപാഠികളെ സഹായിക്കുവാൻ കുട്ടികളെ പഠിപ്പിക്കുന്നുണ്ടോ!

മറ്റുള്ളവരുടെ വിജയത്തിൽ സന്തോഷിക്കുവാൻ കുട്ടികളെ പരിശീലിപ്പിക്കുന്നുണ്ടോ?

പൊതുനന്മ ലക്ഷ്യമാക്കി പ്രവർത്തിക്കുവാൻ അവരെ പഠിപ്പിക്കുന്നുണ്ടോ?

●



## അനുസ്മരണക്കുറിപ്പുകൾ

*50 വർഷത്തിലധികം ദേവലോകം അരമനയിലെ അന്തേവാസിയായും പ. കാതോലിക്കാബാവാമാരുടെ സെക്രട്ടറിയായും സന്തതസഹചാരിയായും കാതോലിക്കേറ്റ്, ഓഫീസ് മാനേജർ, കാതോലിക്കേറ്റ് പ്രസ്സ് മാനേജർ, സണ്ടേസ്ക്കൂൾ പബ്ലിക്കേഷൻ ഓഫീസർ, എം.ഒ.സി. പബ്ലിക്കേഷൻ സ്ഥാപക സെക്രട്ടറി, ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ചാരിറ്റിഫണ്ട് സെക്രട്ടറി, മലങ്കരസഭ മാസിക മാനേജർ, ദേവലോകം അരമന മാനേജർ തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചിരുന്ന ദിവംഗതനായ ബഹു. റ്റി. ജി. സഖറിയാ അച്ചനെക്കുറിച്ചുള്ള സ്മരണകൾ ശ്രീ കെ.വി. മാമ്മൻ, ഫാ. ഡോ. ജേക്കബ് കുര്യൻ, പി.സി. മാത്യു പുലിക്കോട്ടിൽ, പോൾ മണലിൽ, ഫാ. റ്റി. ജെ. ജോഷ്വ, ഫാ. റ്റി. എ. ഇടയാടി എന്നിവർ വായനക്കാരുമായി പങ്കുവയ്ക്കുന്നു.*

# മരണം വരെ കർമ്മ നിരതനായിരുന്ന ടി.ജി. സഖറിയ അച്ചൻ

**കെ.വി. മാമ്മൻ**

ഇരുപതാം നൂറ്റാണ്ടിലെ മലങ്കര സഭയുടെ ചരിത്രം സൃഷ്ടിച്ചവരായ കാതോലിക്കാ ബാവാമാരുടെ കൂടെ ജീവിക്കുകയും അര ശതാബ്ദക്കാലത്തോളം അവരിൽ രണ്ടു പേരുടെ പ്രൈവറ്റ് സെക്രട്ടറി, മലങ്കരസഭാ മാസികയുടെ മാനേജർ, സണ്ടേസ്ക്കൂൾ പബ്ലിക്കേഷൻസ് ഓഫീസർ, എം.ഒ.സി. പബ്ലിക്കേഷൻസ് സെക്രട്ടറി, ഗ്രന്ഥകർത്താവ്, പള്ളി വികാരി, ദൈവാലയ നിർമ്മാതാവ്, സഭാ മാനേജിംഗ് കമ്മിറ്റി അംഗം, സർവ്വോപരി കാതോലിക്കേറ്റ് അരമന മാനേജർ, സഭയുടെ പൊതുവായ ഉന്നതിക്കുവേണ്ടി അണിയറയിലും അരംഗത്തും പ്രവർത്തിച്ച നിശ്ശബ്ദനായ കർമ്മകുശലൻ, അന്നത്തെ ശെമ്മാശന്മാരിൽ പ്രധാനി, ഒരു മെത്രാപ്പോലീത്തായെപ്പോലെ അധികം യുവ വൈദികർ ബഹുമാന പുരസ്സരം കരുതുന്ന വൈദികശ്രേഷ്ഠൻ, സഭയുടെ സിരാകേന്ദ്രത്തിൽ നിലകൊണ്ട സഭയുടെ സമുന്നത വക്താവ്, സ്വദേശത്തും വിദേശങ്ങളിലും ശതകണക്കിനു പ്രശസ്ത വ്യക്തികളുമായുള്ള സമ്പർക്കം മൂലം ലഭിച്ച അനുഭവങ്ങളുടെ ഉടമ, അഹന്ത എന്തെന്നറിഞ്ഞു കൂടാത്ത നല്ല ഇടയൻ, സൽപെരുമാറ്റത്തിന്റെയും സന്മനോഭാവത്തിന്റെയും കേദാരം. ഈയിടെ അന്തരിച്ച ടി.ജി. സഖറിയാ അച്ചനെപ്പറ്റി ചിന്തിക്കുമ്പോൾ മനസ്സിൽ ഓടി എത്തുന്ന ചിത്രങ്ങളാണിവ.

ദൈവാശ്രയം, പ്രാർത്ഥന വിശുദ്ധി മുതലായ ഗുണങ്ങളാൽ സഭയെ ഭാസുരമാക്കിയ പ്രഗല്ഭരായ സഭാദ്ധ്യക്ഷന്മാരുടെ സാരഥി സ്ഥാനം അച്ചനു ലഭിച്ചതു ജന്മം കൊണ്ടും കർമ്മം കൊണ്ടു മാണെന്നു പറയുന്നതാവും ഏറെ ശരി. മറ്റാർക്കും നേരിട്ടു കണ്ടും കേട്ടും അറിയാൻ കഴിയാത്ത അതീവ രഹസ്യങ്ങളുടെയും സുപ്രധാന സംഭവങ്ങളുടെയും കലവറയെന്നോ നിലവറയെന്നോ വിശേഷിപ്പിക്കാവുന്ന സമുന്നതനായ ഒന്നാം സാക്ഷിയാണു കല്ലിശ്ശേരി ഉമയാറ്റുകര തോട്ടത്തിൽ ചെല്ലാട്ടു ദിവ്യശ്രീ ഗീവറുഗീസ് കത്തനാരുടെ മകൻ പാപ്പച്ചൻ എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന ഫാ. ടി.ജി. സഖറിയ. അപ്രഖ്യാപിത പരിശുദ്ധന്മാരെന്നു ഇന്നത്തെ തലമുറയും വിശ്വസിക്കുന്ന ഗീവറുഗീസ് രണ്ടാമൻ, ഔഗേൻ പ്രഥമൻ എന്നീ കാതോലിക്കാമാരുടെ പ്രൈവറ്റ് സെക്രട്ടറി എന്ന സ്ഥാനം അന്ന് പൂമെത്തയൊന്നുമല്ലായിരുന്നു. മുള്ളുകൾ നിറഞ്ഞ പുൽപാ മാത്രം. കക്ഷിവഴക്ക് കത്തിജ്വലിച്ചു നിന്ന വർഷങ്ങൾ. പരാജയങ്ങളും പണ ദൗർലഭ്യവും പത്തിവിടർത്തി ആടിയ കാലം. സഭയിലെ അസ്വസ്ഥതകളും ചക്രമില്ലാത്ത സ്ഥിതിയും പാതാളത്തോളും ക്ഷമയുള്ളവരെയും കോപിഷ്ഠരാക്കുന്ന ചുറ്റുപാട്. അടുത്തു നിൽക്കുന്നവരോടുപോലും അകാരണമായി രോഷം പ്രകടിപ്പിച്ചു കോപശമനം വരുത്തുന്ന ഭക്തശിരോമണികൾ. ഇത്തരം പരിതസ്ഥിതികളിലും സമചിത്തത വിടാതെ സാരഥികളുടെ മതിപ്പും, വിശ്വാസവും ആർജ്ജിക്കുവാൻ സഖറിയാ അച്ചനു സാധിച്ചു എന്നത് അച്ചന്റെ അസാധാരണമായ ദൈവാശ്രയത്തിലും ആത്മ വിശ്വാസത്തിനും സഭാ സ്നേഹത്തിനും ബാവാമാരുടെ അഭിനന്ദനത്തിനുള്ള അലിഖിത പരമവീരചക്രമല്ലാതെ മറ്റൊന്നുമല്ല.

സഭാ കേന്ദ്രത്തിലെ തിരക്കു പിടിച്ച ബഹുമുഖ പ്രവർത്തനങ്ങൾക്കിടയിലും ഏതാനും പള്ളികളിലെ വികാരിസ്ഥാനം പ്രശസ്തമായി വഹിക്കാനും സാധിച്ചു. ഇതിനിടയിൽ ഷഷ്ടിപൂർത്തി പ്രമാണിച്ച് ഉമയാറ്റുകര പള്ളിയിൽ സേവനപ്രവർത്തനങ്ങൾക്കായി ഒരു ലക്ഷം രൂപയുടെ എൻഡോവ്മെന്റ് ഏർപ്പെടുത്തുന്നതിനും മലങ്കര സഭയുടെ ഗമാലിയേൽ എന്നു വിശേഷിപ്പിക്കപ്പെടുന്ന ചെറിയമഠത്തിൽ സ്കറിയാ മല്പാൻ സ്ഥാപിച്ചതും ഒരു പ്രയാസഘട്ടത്തിൽ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ ആസ്ഥാനമായിത്തീർന്നതുമായ മാങ്ങാനം എബനേസർ ദയറാ ചാപ്പൽ ബാവായോടുള്ള താല്പര്യം മൂലം ഒരു വലിയ പള്ളിയായി പണിയിക്കുന്നതിനും സഖറിയാ അച്ചനു സാധിച്ചു. തിരുവൻവണ്ടൂർ സെന്റ് ജോർജ്ജ് പള്ളി പരിഷ്കരിക്കുന്നതിനും ഉമയാറ്റുകര പള്ളി പുതുക്കിപ്പണിയുന്നതിനും കഴിഞ്ഞത് അച്ചന്റെ ഒരു വലിയ നേട്ടം തന്നെയാണ്.

തിരുവൻവണ്ടൂർ ഓർത്തഡോക്സ് പള്ളിയിൽ അച്ചൻ 30,000 രൂപയുടെ ഒരു ചാരിറ്റി എൻഡോവ്മെന്റ് ഏർപ്പെടുത്തി. പള്ളികൾ, കുരിശിൻതൊട്ടികൾ എന്നിവയുടെ നിർമ്മാണത്തെ മുൻനിറുത്തി അച്ചനെ ഒരളവിൽ ഒരു ശില്പി എന്നു വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. കഞ്ഞിക്കുഴിയിലെ കുരിശും, ദേവലോകം അര

☞☞

അനുസ്മരണക്കുറിപ്പുകൾ

# ഫാ. റ്റി. ജി. സഖറിയ സകലവും നന്നായി ചെയ്ത വൈദിക ശ്രേഷ്ഠൻ



## ഫാ. ഡോ. ജേക്കബ് കര്യൻ

"**അ**വൻ സകലവും നന്നായി ചെയ്തു" (മർക്കോസ് 7:37) എന്ന് യേശു തമ്പുരാനെക്കുറിച്ച് സുവിശേഷകൻ സാക്ഷിക്കുന്നു. കുറെയൊക്കെ ഈ സാക്ഷ്യത്തിന് അർഹരാകുന്ന മനുഷ്യരും ഉണ്ട്. അക്കൂട്ടത്തിൽ ഒരാളായി ബഹു. റ്റി. ജി. സഖറിയാ അച്ചനെ ഞാൻ കാണുന്നു. മലങ്കര സഭാ മാസികയെന്നാൽ റ്റി. ജി. സഖറിയാ അച്ചനും, റ്റി. ജി. സഖറിയാ അച്ചൻ എന്നാൽ മലങ്കര സഭാ മാസികയെന്നും പറയപ്പെട്ടിരുന്നു. അദ്ദേഹം മലങ്കരസഭാ മാസികയുടെ എല്ലാമെല്ലാം ആയിരുന്നു. താനേറ്റെടുത്ത മറ്റു ചുമതലകൾപോലെ 'മലങ്കരസഭ' യെ സംബന്ധിച്ചും സകലവും നന്നായി ചെയ്ത സംതൃപ്തിയോടെയാണ് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞത്. മറ്റു പല ചുമതലകളിൽ നിന്നും വിരമിച്ചിട്ടാണ് അദ്ദേഹം ചികിത്സയ്ക്കു പോയതെങ്കിൽ, മലങ്കരസഭാമാസികയുടെ മാനേജർ ആയിരുന്നു കൊണ്ടു തന്നെയാണ് ഈ ലോകത്തോട് യാത്ര പറഞ്ഞത്.

മലങ്കര ഓർത്തഡോക്സ് സഭയുടെ സമീപകാല ചരിത്രത്തിന്റെ അകത്തുള്ള രഹസ്യങ്ങളും പരസ്യങ്ങളും ഇതുപോലെ അറിയാമായിരുന്ന മറ്റൊരു വ്യക്തിയുണ്ടായിരുന്നില്ല. നാലു കാതോലിക്കാമാരുടെ വിശ്വസ്ത ശുശ്രൂഷകനായിരിക്കുവാൻ ബഹു. സഖറിയാ അച്ചനെപ്പോലെ അവസരം ലഭിച്ചവർ മറ്റാരും ഉണ്ടായിരുന്നില്ല. പ്രഗത്ഭനായ വികാരി, കാതോലിക്കേറ്റു പ്രസിന്റെ മാനേജർ, മലങ്കരസഭാ പ്രസിദ്ധീകരണ വിഭാഗത്തിന്റെ സെക്രട്ടറി, സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ പബ്ലിക്കേഷൻ ഓഫീസർ, ഇങ്ങനെ അനേകം ഉത്തരവാദിത്തങ്ങൾ നിർവ്വഹിച്ചിട്ടുള്ള ബഹു. സഖറിയാ അച്ചനെക്കുറിച്ച് അടുത്തറിയാവുന്നവർക്ക് പറയുവാൻ കഴിയുന്ന ഒരു കാര്യമുണ്ട്. "എല്ലാം ചൊവ്വായിപ്പോകുവാൻ അതിയായി ആഗ്രഹിച്ച ഒരു വൈദിക ശ്രേഷ്ഠൻ".

മലങ്കര സഭാ മാസിക ഇന്ന് മെച്ചപ്പെട്ട സഭാ പ്രസിദ്ധീകരണമായി മാറിയിട്ടുണ്ട്. അതിനു പിന്നിൽ ഏറ്റവും കൂടുതൽ അധ്വാനിച്ചത് ബഹു. റ്റി. ജി. സഖറിയാ അച്ചൻ തന്നെയാണ്. ആയുഷ്ക്കാല വരിക്കാരെ ചേർക്കുകയും അങ്ങനെ കിട്ടിയ തുക സ്ഥിരനിക്ഷേപമായി കൃത്യതയോടെ സൂക്ഷിക്കുകയും ചെയ്വാൻ ബഹു. അച്ചൻ വളരെ ശ്രദ്ധിച്ചു കൂടാതെ യുക്തമായ സന്ദർഭങ്ങളിലൊക്കെ മലങ്കരസഭാ സ്പെഷ്യൽ പതിപ്പുകളും സ്മരണികകളും ഇറക്കി മാസികയുടെ സാമ്പത്തിക വശത്തെ മെച്ചപ്പെടുത്തുവാൻ ബഹു. അച്ചൻ ശ്രദ്ധിച്ചതുകൊണ്ടാണ്, സഭാകേന്ദ്രത്തിൽ നിന്നും സഹായം യാചിച്ചിട്ട് കിട്ടാതെ വന്നപ്പോഴും മാസിക തുടർന്നു പ്രസിദ്ധീകരിക്കാൻ സാധിച്ചത്.

സഭയെക്കുറിച്ച് സ്വപ്നം കണ്ടിരുന്ന അദ്ദേഹം സഭയ്ക്കുവേണ്ടി അസ്വസ്ഥനും ആകാറുണ്ടായിരുന്നു. സഭയെ മുഴുവനായി കാണുവാനുള്ള ദർശനമുള്ള ഒരു തലമുറയുടെ പ്രതിനിധിയായി അദ്ദേഹം ജീവിച്ചു. ആ തലമുറ അന്യം നിന്നു പോകുമോ എന്ന മൗനദുഃഖം മാത്രമേ അദ്ദേഹത്തിൽ ഉണ്ടായിരുന്നുള്ളൂ. ●

---

☞☞

മന കവാടത്തിലെ കുരിശും, പടിഞ്ഞാറുവശത്തെ കുരിശും, സഖറിയാ അച്ചൻ പണികഴിപ്പിച്ചതാണ്. സണ്ടേസ്ക്കൂൾ കേന്ദ്ര ഓഫീസിന്റെ രണ്ടാം നിലയുടെ പണിക്കും അച്ചനാണു മേൽനോട്ടം വഹിച്ചത്. അരമന മാനേജർ എന്ന തസ്തികയിലെ ജോലി മറ്റാർക്കും തിട്ടപ്പെടുത്തി മാർക്കിടാൻ പറ്റിയ ഒന്നല്ല. കാരണം ഇതിനു സമയപരിധി വച്ചിട്ടില്ല.

ആരോടെങ്കിലും കയർക്കുകയോ സമ്മേളനത്തിൽ ആളുകളിക്കാൻ കയറിപ്പറ്റുകയോ, ഇടിച്ചു കയറി ഫോട്ടോയ്ക്കു പോസു ചെയ്യുകയോ ചെയ്യുന്ന ശൈലി ഒന്നു മിതഭാഷിയായ അച്ചന്റെ നിഘണ്ടുവിൽ ഇല്ല. പല കാര്യങ്ങളും ചെയ്യാൻ കഴിഞ്ഞു എന്ന സംതൃപ്തിയുടെ ഒരു പ്രകാശവലയം അദ്ദേഹത്തിന്റെ മുഖാരവിന്ദത്തിൽ കളിയാടിയിരുന്നു.

ഞാൻ ചർച്ച് വീക്കിലിയുമായി ബന്ധപ്പെട്ടു 1950-ൽ കോട്ടയത്തു വന്നു സി. എം.എസ്. കോളജിൽ പഠിക്കുമ്പോഴും തുടർന്നു മനോരമയിൽ ജോലി സ്വീകരിച്ചപ്പോഴും ഡീക്കൻ സഖറിയായെ ബാവായുടെ സെക്രട്ടറി എന്ന നിലയിൽ കാണുന്നതിനും അദ്ദേഹത്തെ നേരിട്ടറിയുന്നതിനും പലപ്പോഴും ഇടയായിട്ടുണ്ട്. അപ്പോഴാണ് അദ്ദേഹത്തിന്റെ കുറയാത്ത ഗുരുഭക്തിയും ഉറയാത്ത സഭാസ്നേഹവും നിറമാർന്ന അതുല്യ സേവന വ്യഗ്രതയും ശരിക്കു മനസ്സിലാക്കാൻ സാധിച്ചത്. സൽചരിതരായ ചില സഭാ പിതാക്കന്മാരുടെയും ജീവചരിത്ര പ്രധാനമായ എന്റെ ഏതാനും പുസ്തകങ്ങൾക്ക് ആവശ്യമായ അസംസ്കൃത വസ്തുക്കൾ സഖറിയാ അച്ചൻ തന്നു സഹായിച്ചിട്ടുണ്ട്. സർവ്വോപരി കാൽ നൂറ്റാണ്ടു മുമ്പ് ഞങ്ങൾ ഇരുവരും കൂടി "ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ" എന്ന ചരിത്ര പ്രധാനമായ പുസ്തകം രചിച്ചു പ്രസിദ്ധപ്പെടുത്തി. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഈ പുസ്തകത്തെ പ്രശംസിച്ചുകൊണ്ട് അതിന്റെ ആമുഖക്കുറിപ്പും എഴുതിത്തന്നു.

രണ്ടു വർഷം മുമ്പ് ഞാൻ എഴുതി പ്രസിദ്ധീകരിച്ചതും പലരുടെയും രചനാത്മകമായ അഭിനന്ദനം ആർജ്ജിച്ചതുമായ "മലങ്കരസഭയിലെ കാതോലിക്കാമാർ" എന്ന പുസ്തകത്തിൽ ചേർക്കാൻ അച്ചൻ അനന്യലഭ്യമായ പല വിവരങ്ങൾ നൽകിയെന്ന കാര്യം അതു വായിക്കുന്നവർക്കു ബോധ്യമാകും. ഇക്കാര്യങ്ങൾ എല്ലാം നന്ദിയോടെ ഓർക്കുകയും അച്ചന്റെ സ്മരണയ്ക്കു മുമ്പിൽ കൈ കൂപ്പുകയും ചെയ്യുന്നു. ●

# വലിയ ബാവായുടെ ഉന്നത ശിഷ്യൻ



വലിയബാവായോടൊപ്പം റ്റി.ജി. സഖറിയ ശെമ്മാശൻ

അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ

ഫാ. റ്റി. ജി. സഖറിയ നിര്യാതനായ വിവരം അറിഞ്ഞപ്പോൾ പ. ഗീവർഗ്ഗീസ ദ്വിതീയൻ കാതോലിക്കാ ബാവായുടെ മറ്റൊരു ഉന്നതനായ ശിഷ്യൻ കൂടി കടന്നു പോയല്ലൊ എന്നോർത്ത് ദുഃഖം തോന്നി. ബ. സഖറിയാച്ചനുമായി വളരെ അടുത്ത് പെരുമാറാനും, അദ്ദേഹത്തിന്റെ സ്വഭാവമഹിമയും, കാര്യശേഷിയും മറ്റും മനസ്സിലാക്കാനും ഈ എഴുത്തുകാരന് കഴിഞ്ഞിരുന്നു.

1951 ലാണ് ഞാൻ അദ്ദേഹത്തെ ആദ്യമായികാണുന്നത്. പുതുഞായറാഴ്ച ദിവസം. അന്ന് കണ്ടനാട് ഇടവക മെത്രാപ്പോലീത്തായായിരുന്ന ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി (പിന്നീട് മാർ ഔഗേൻ കാതോലിക്കോസ്) മൂവാറ്റുപുഴ അരമനയിൽ നിന്ന് ഒരു ശെമ്മാശനുമൊരുമിച്ച് എന്റെ പിതാവിന്റെ ഇളയ സഹോദരൻ പുലിക്കോട്ടിൽ പി.വി. ഇട്ടൂപ്പിന്റെ എറണാകുളം എം.ജി. റോഡിലുള്ള പുതിയ വീട് കൂദാശ ചെയ്യുന്നതിന് ആഗതനായി. അന്ന് ഞാനൊരു ഹൈസ്ക്കൂൾ വിദ്യാർത്ഥിയായിരുന്നു. മാർ ഔഗേൻ തിരുമനസ്സു കൊണ്ട് കൂദാശ കഴിഞ്ഞ് കാപ്പിമേശക്ക് ശേഷം വീട്ടിലുള്ള മുതിർന്നവരുമായി സംസാരിച്ചുകൊണ്ടിരുന്ന അവസരത്തിൽ തിരുമേനിയോടൊപ്പം വന്ന ശെമ്മാശൻ എന്നെ അരികെ വിളിച്ച് പേരും, പഠിക്കുന്ന ക്ലാസ്സും മറ്റും ചോദിച്ചറിഞ്ഞ് വളരെ താൽപര്യപൂർവ്വം എന്നോട് സംസാരിച്ചു. ആ ശെമ്മാശനെ ഞാൻ ആദ്യമായി കാണുകയാണ്. റ്റി. ജി. സഖറിയാ ശെമ്മാശൻ എന്നാണ് പേരെന്ന് ഞാൻ ചോദിച്ച് മനസ്സിലാക്കി. ശെമ്മാശന്റെ സംഭാഷണചാതുര്യവും സൗമ്യമായ പെരുമാറ്റവും എന്നെ വളരെ ആകർഷിച്ചു. എന്റെ മനസ്സ് മന്ത്രിച്ചു. "ഇതാ, ഓർത്തഡോക്സ് സഭയിലെ ശ്രദ്ധേയനായ ഒരു ശെമ്മാശൻ". ആ അഭിപ്രായം മനസ്സിന്റെ ഒരു കോണിൽ എവിടെയോ പറ്റിപ്പിടിച്ചു നിന്നു. കാലങ്ങൾ കഴിഞ്ഞു പോയി. ഞാൻ കോളേജ് വിദ്യാർത്ഥിയായി. പിന്നീട് ഞാൻ ആ ശെമ്മാശനെ കാണുന്നത് പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കൂടെയാണ്.

1962-ൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജീവചരിത്ര ഗ്രന്ഥം ഡീക്കൻ റ്റി.ജി. സഖറിയാ എഴുതി പ്രസിദ്ധീകരിച്ചത് വായിച്ചപ്പോൾ എനിക്ക് ശെമ്മാശനെപ്പറ്റിയുള്ള മതിപ്പ് പതിൻമടങ്ങ് വർദ്ധിച്ചു. സഖറിയാ ശെമ്മാശനു പ. ബാവാ തിരുമേനിയോടുള്ള അതിരറ്റ സ്നേഹവും, ബഹുമാനവും ആ ജീവചരിത്രഗ്രന്ഥത്തിൽ തെളിഞ്ഞു നിൽക്കുന്നതു കാണാം. പ. ബാവാതിരുമേനിയുടെ സെക്രട്ടറി എന്ന നിലയ്ക്ക് അദ്ദേഹത്തോടൊന്നിച്ച് വർഷങ്ങൾ ചെലവഴിച്ചിട്ടുള്ളതിനാൽ ജീവചരിത്രഗ്രന്ഥത്തിലെ വിവരങ്ങൾക്ക് സ്വാനുഭവത്തിന്റെ പരിമളം മുറ്റി നിൽക്കുന്നതായി വായനക്കാർക്ക് അനുഭവപ്പെടും.

പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായിൽ നിന്നും സഖറിയാച്ചൻ പഠിച്ചഗുണപാഠങ്ങൾ അവസാന കാലം വരെ അദ്ദേഹം കാത്തുസൂക്ഷിച്ചു. ഇതിനെ സംബന്ധിക്കുന്ന ഒരു സംഭവം ഈ യുള്ളവന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നുണ്ട്.

സണ്ടേസ്ക്കൂൾ പ്രവർത്തനങ്ങൾക്കായി ബ. സഖറിയാച്ചൻ സഭയിലെ പ്രധാന കേന്ദ്രങ്ങൾ സന്ദർശിക്കാറുണ്ടായിരുന്നു. യാത്ര മിക്കപ്പോഴും ബസ്സിലായിരിക്കും. 1987 മാർച്ച് 17-ാം തീയതി അദ്ദേഹം കുന്നംകുളത്തുവന്നു. പഴഞ്ഞിയിലും, കുന്നംകുളത്തും സൺഡേസ്ക്കൂൾ സംബന്ധമായ പ്രവർത്തനങ്ങൾക്കായിട്ടാണ് വന്നത്. ബസ്സിൽ യാത്ര ചെയ്ത് വളരെ ക്ഷീണിതനായി അന്ന് രാത്രി അദ്ദേഹം എന്റെ വീട്ടിൽ വന്നു. കുന്നംകുളത്തു വരുന്ന അവസരങ്ങളിൽ അപൂർവ്വം ചിലപ്പോൾ എന്റെ വീട്ടിൽ താമസിക്കാറുണ്ട്. സഭാ മാസിക പ്രവർത്തനങ്ങളെപ്പറ്റിയും മറ്റും എന്നോട് സംസാരിക്കാനാണ് അദ്ദേഹം വരുന്നത്. അന്നും ഞങ്ങൾ വളരെ നേരം സംസാരിച്ചു. കുളിയും, പ്രാർത്ഥനയും, ഭക്ഷണവും മറ്റും കഴിഞ്ഞ് എന്റെ വീട്ടിലെ ഒഴിഞ്ഞു കിടക്കുന്ന രണ്ടാം നിലയിലെ മുറിയിൽ അദ്ദേഹം ഉറങ്ങാൻ പോയി.

സമയം അർദ്ധരാത്രി കഴിഞ്ഞിരിക്കും ഫോൺ നിർത്താതെ അടിക്കുന്ന ശബ്ദം കേട്ട് ഞാൻ ഞെട്ടി ഉണർന്നു. ആരാണ് ഈ പാതിരായ്ക്ക് വിളിക്കുന്നതെന്ന് സംശയിച്ച് ഫോൺ എടുത്തു. കുന്നംകുളം ബഥനി ആശ്രമത്തിൽ നിന്നായിരുന്നു ഫോൺ കോൾ. അവിടുത്തെ സുപ്പീരിയറച്ചനാണ് സംസാരിക്കുന്നത്. അദ്ദേഹം പറഞ്ഞു. "പഴയ സെമിനാരിയിൽ മാനേജരായ ഫാദർ റ്റി.വി. വർഗ്ഗീസ് നിര്യാതനായിരിക്കുന്നു. കബറടക്കം നാളെയാണ്. സഖറിയാച്ചനോട് അതിരാവിലെ കോട്ടയത്തേക്ക് പുറപ്പെടാൻ പറയണം".

"വിവരം സഖറിയാച്ചനോട് രാവിലെ ഉണർന്ന ശേഷം പറഞ്ഞാൽ പോരെ" - ഞാൻ ചോദിച്ചു.

"പോരാ. ഇപ്പോൾ തന്നെ പറയുന്നതായിരിക്കും നല്ലത്. എന്നാലെ അതിരാവിലെ അച്ചന് പുറപ്പെടാൻ സൗകര്യപ്പെടുകയുള്ളൂ".

"ശരി. ഞാൻ പറയാം".

ഞാൻ ഫോൺ താഴെ വെച്ചു. ഞാൻ ഒരു നിമിഷം ആലോചിച്ചു. അച്ചനെ

ശേഷം 12-ാം പേജിൽ

അനുസ്മരണക്കുറിപ്പുകൾ

# ദേവലോകത്തെ കാവൽക്കാരൻ



പോൾ മണലിൽ

സ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ മുതൽ എനിക്കു സഖറിയാച്ചനുമായി പരിചയമുണ്ട്. അത് നേരിൽ കാണാതെയുള്ള പരിചയമായിരുന്നു. അക്കാലത്ത് "മലങ്കരസഭ" ഒരു പരുമല സ്പെഷ്യൽ പ്രസിദ്ധീകരിച്ചു. തിരുമേനിയെപ്പറ്റി ഞാനും എന്തൊക്കെയോ കുത്തിക്കുറിച്ചു. അതു സഖറിയാച്ചൻ പ്രസിദ്ധീകരിച്ചപ്പോൾ അന്ന് എന്റെ ആഹ്ലാദത്തിനു അതിരില്ലായിരുന്നു. അതിൽ പരുമല തിരുമേനിയുടെ ഊർശ്ലേംയാത്രാവിവരണത്തെപ്പറ്റി ജോർജ്ജ് ചാക്കച്ചേരി എഴുതിയ ലേഖനവും അച്ചൻ കൊടുത്തിരുന്നു.

"മലങ്കരസഭയുടെ" ആ പതിപ്പിൽ നിന്നാണ് മലയാളത്തിൽ അച്ചടിച്ച ആദ്യ യാത്രാവിവരണമായ ഊർശ്ലേംയാത്രാ വിവരണത്തെപ്പറ്റി ഞാൻ ആദ്യമായി അറിഞ്ഞത്. ഈ വിഷയത്തിൽ പ്രസിദ്ധീകരിച്ച ആദ്യ ലേഖനവും ചാക്കച്ചേരിയുടെതായിരുന്നു. അങ്ങനെ "മലങ്കരസഭ" യിലൂടെ സഖറിയാച്ചനുമായി ബന്ധം സ്ഥാപിക്കുകയും പരുമലത്തിരുമേനിയുടെ ധിഷണയെപ്പറ്റി അറിവുലഭിക്കുകയും ചെയ്തു. എന്റെ സഭാ താല്പര്യങ്ങളെ പ്രചോദിപ്പിക്കാൻ അങ്ങനെ സഖറിയാച്ചൻ ഒരു നിയോഗമായി. പിൽക്കാലത്ത് ജോലി കിട്ടി കോട്ടയത്തു എത്തിയപ്പോൾ "മലങ്കര സഭ"യുടെ പത്രാധിപസമിതിയിലേക്കും എം.ഒ.സി. പബ്ലിക്കേഷൻ കമ്മിറ്റിയിലേക്കും എന്റെ പേരു നിർദേശിച്ചതും അച്ചനായിരുന്നു.

ദേവലോകത്ത് ചെന്നു സഖറിയാച്ചനെ ആദ്യമായി കണ്ടപ്പോൾ ചിരപരിചിതനെപ്പോലെയും ഉറ്റസ്നേഹിതനെപ്പോലെയും അച്ചൻ പെരുമാറിയതു എനിക്കിന്നും മറക്കാൻ കഴിയുന്നില്ല. അച്ചന്റെ പഴയ ഓഫീസിൽ ഞാൻ പിന്നീട് പോയിട്ടുള്ളപ്പോൾ എല്ലാം പത്രമാസികകളും പുസ്തകങ്ങളും മേശപ്പുറത്തും താഴെയും ചിതറിക്കിടക്കുന്നതും, കാണാൻ വരുന്നവരോട് സൗഹൃദപരമായി സംസാരിക്കുന്നതും വരുന്ന കത്തുകൾക്കെല്ലാം മറുപടിയെഴുതുന്നതും ഞാൻ കണ്ടിട്ടുണ്ട്. അച്ചൻ എപ്പോഴും പ്രസന്നമാനസനായിരുന്നു. ആരെയും സഹായിക്കാനുള്ള സന്മനസ്സ് അച്ചൻ കാണിച്ചിട്ടുണ്ട്. അച്ചന്റെ വാക്കിലും പ്രവർത്തിയിലും ഞാൻ സംസ്ക്കാരം ദർശിച്ചിട്ടുണ്ട്. അതു പൈതൃകമായി ലഭിച്ചതായിരുന്നു.

എനിക്കു തോന്നിയിട്ടുണ്ട്, അച്ചൻ എന്നോട് പ്രത്യേകമായൊരു കരുതൽ കാണിക്കുന്നുണ്ടെന്ന് എന്നാൽ അച്ചനുമായി അടുത്തിടപെട്ടപ്പോഴാണ് അറിയുന്നതു, ഈ കരുതൽ അച്ചന്റെ മുഖമുദ്രയാണെന്ന്. സഭയെ പെറ്റമ്മയെക്കാൾ സ്നേഹിച്ചവനാണ് സഖറിയാച്ചൻ. സഭക്കു ദോഷമായി അച്ചൻ ഒന്നും ചെയ്തിട്ടില്ല. അച്ചൻ നിശബ്ദമായി ചെയ്തിട്ടുള്ള സഭാ സപര്യകൾ എനിക്കറിയാം. ആരെയും ബോധിപ്പിക്കാനായിരുന്നില്ല അത്. സഭാ പൗരുഷ്യം അച്ചന്റെ വ്യക്തിത്വത്തിന്റെ ഭാഗമായിരുന്നു. ദേവലോകത്തെ കാവൽക്കാരനായിരുന്നു അച്ചൻ. ദേവലോകത്തിരുന്നു അച്ചൻ കാത്തുസൂക്ഷിച്ചതു മലങ്കര ഓർത്തഡോക്സ് സഭയെത്തന്നെയായിരുന്നു. സഭയെ കണ്ണിലെ കൃഷ്ണമണിപോലെ സ്നേഹിക്കുന്നവനാണ് സഖറിയാച്ചനെന്നു എന്റെ ആത്മീയ ഗുരുവായ കാലം ചെയ്ത തോമ്മാ മാർ ദീവന്നാസ്യോസ് പറഞ്ഞിട്ടുണ്ട്. സഖറിയാച്ചൻ മേല്പട്ടസ്ഥാനത്തിനു എന്തുകൊണ്ടും യോഗ്യനായിരുന്നു. നിരണം ഭദ്രാസനാധിപനായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് മേല്പട്ടസ്ഥാനത്തേക്കു അച്ചന്റെ പേര് നിർദേശിച്ച കാര്യം എനിക്കറിയാം. എന്നാൽ ദേവലോകത്തിരുന്നു സഭയെ ശുശ്രൂഷിച്ചുകൊള്ളാമെന്നു അച്ചൻ ദീവന്നാസ്യോസ് തിരുമേനിക്കെഴുതിയ കത്ത് ഞാൻ വായിച്ചിട്ടുണ്ട്. ദീവന്നാസ്യോസ് തിരുമേനിയുടെ ജീവചരിത്രം എഴുതിയപ്പോഴാണ്. സഖറിയാച്ചന്റെ ഈ കത്തു ഞാൻ കണ്ടത്. നിസ്വാർത്ഥ സഭാസേവനത്തിനു ഒരു പര്യായമുണ്ടെങ്കിൽ അതു സഖറിയാച്ചൻ എന്ന പദമാണ്.

ചിത്രമെഴുത്ത് കെ.എം. വർഗീസനെപ്പറ്റി എന്തെങ്കിലും എഴുതണമെന്നു അച്ചൻ എന്നോട് ഒരിക്കൽ പറഞ്ഞു. ചിത്രമെഴുത്ത് കെ.എം. വർഗീസിന്റെ രചനകൾ അച്ചനാണ് പുനഃപ്രസിദ്ധീകരിച്ചത്. മലങ്കര ഓർത്തഡോക്സ് സഭയുടെ ഇന്നത്തെ പബ്ലിക്കേഷൻ കമ്മിറ്റിയുടെ തുടക്കം അങ്ങനെയാണ്. എം.ഒ.സി. പബ്ലിക്കേഷൻ കമ്മിറ്റി നിലവിൽ വന്നപ്പോൾ നിരണം ഗ്രന്ഥവരി പ്രസിദ്ധീകരിക്കണമെന്നു അച്ചനു ആഗ്രഹമുണ്ടായിരുന്നു. അതിനുവേണ്ടി എം.ഒ.സിയിൽ നിന്നു ആയിരം രൂപാ മുടക്കിയാണ് "നിരണംഗ്രന്ഥവരി" തിരുവനന്തപുരം മാനുസ്കൃപ്റ്റ് ലൈബ്രറിയുടെ സഹായത്തോടെ പരാവർത്തനം ചെയ്തത്. അതിന്റെ രണ്ടു കോപ്പി ലഭിച്ചപ്പോൾ ഒരെണ്ണം അച്ചൻ എനിക്കു തന്നു. ചിത്രമെഴുത്ത് കെ. എം. വർഗീസിനെപ്പറ്റി ഞാൻ പഠിച്ചപ്പോൾ അതിൽ അദ്ദേഹം ഗ്രന്ഥവരിയുടെ കാര്യം പറഞ്ഞു. ഞാൻ അച്ചന്റെ ശ്രദ്ധയിൽപ്പെടുത്തി. അതെപ്പറ്റിയുള്ള അന്വേഷണത്തിലാണ് സഖറിയാച്ചൻ എനിക്ക് ഗ്രന്ഥവരി തന്നത്. സഭക്കുവേണ്ടി പ്രവർത്തിക്കുവാൻ താല്പര്യമുള്ളവരെ പ്രോത്സാഹിപ്പിക്കുന്ന ശൈലിയിലായിരുന്നു അച്ചന്റെത്. പേരും പെരുമയും അച്ചൻ ആഗ്രഹിച്ചില്ല. അങ്ങാടിയിൽ വന്ദനവും പള്ളിയിൽ മുഖ്യാസനവും ആഗ്രഹിക്കുന്നവരുടെ ഗണത്തിൽ അച്ചനെപ്പെടുത്താനാവില്ല.

അടുത്ത കാലത്തു പരുമല പള്ളിയുടെ കൂദാശയോടനുബന്ധിച്ചു ചില ദോഷൈകദൃക്കുകളും അസൂയമൂത്ത് രോഷം പൂണ്ടവരുമായ ചിലർ ബാലിശമായ സഭാവിരുദ്ധവാർത്തകൾ പ്രസിദ്ധീകരിച്ചപ്പോൾ സഖറിയാച്ചനെ അതു വല്ലാതെ വേദനിപ്പിച്ചു. സഭക്കു വേണ്ടി

പ്രവർത്തിക്കുന്നവരെ തളർത്താനും അതിലൂടെ സ്ഥാപിതതാല്പര്യക്കാർക്കു സഭാഭരണങ്ങളിൽ നുഴഞ്ഞു കയറാനും ഉള്ള തന്ത്രമാണ് ഇത്തരം കുപ്രചരണങ്ങളെന്നു ആ സമയത്ത് കാരിത്താസ് ആശുപത്രിയിൽ കിടന്ന അച്ചൻ അവിടെ നിന്നു എന്നെ വിളിച്ചു പറഞ്ഞു. ഇങ്ങനെയൊരു വാക്ക് സംസാരിക്കാൻ സന്മനസ്സ് കാണിച്ചതു സഖറിയാച്ചൻ മാത്രമായിരുന്നു. ഒരിക്കൽ കാണാൻ ചെന്നപ്പോൾ അച്ചൻ എനിക്കൊരു ചെറിയ പൊതിക്കെട്ട് തന്നു. ഞാൻ അഴിച്ചു നോക്കാൻ നേരം അച്ചൻ പറഞ്ഞു, വീട്ടിൽ ചെന്ന് തുറന്നാൽ മതിയെന്ന്. എന്റെ കുട്ടികൾക്കുള്ള സമ്മാനമാണെന്നും പറഞ്ഞു. അതു കുറെ പഴയ സ്റ്റാമ്പുകളായിരുന്നു. സ്റ്റാമ്പ് - നാണയശേഖരണങ്ങൾ അച്ചന്റെ ഹോബിയായിരുന്നു.

അച്ചന്റെ വിലപ്പെട്ട സമ്പാദ്യമായിരുന്നു സ്റ്റാമ്പുകൾ. അതിലൊരു ഭാഗം അച്ചൻ എനിക്കും തന്നതു വലിയ നിധിയായി സൂക്ഷിക്കുന്നു. അച്ചന്റെ എല്ലാ സമ്പാദ്യങ്ങളും മരണത്തിനു മുമ്പ് തന്നെ അച്ചൻ വീതിച്ചു നൽകി. അച്ചനെ അവസാന കാലത്തു ശുശ്രൂഷിച്ചവനു കാറും ഒരു ലക്ഷം രൂപയും നൽകി. ഇതാണ് അച്ചന്റെ കരുതൽ. മറ്റു സമ്പാദ്യം മാത്യു ഇടവകയിലെ അർഹരായവർക്കുള്ള സഹായപദ്ധതികളായി നേരത്തെ തന്നെ നീക്കിവച്ചിരുന്നു.

സഖറിയാച്ചൻ മരിച്ച വിവരം എന്നെ വിളിച്ചറിയിച്ചതു തോമസ് കുതിരവട്ടമായിരുന്നു. മരണവാർത്ത നേരിട്ടറിയിച്ചില്ലെങ്കിലും ഞാനതു അറിയുമായിരുന്നു. എന്നാൽ മരണ വിവരം എന്നെക്കൂടി അറിയിക്കണമെന്നു സഖറിയാച്ചൻ പ്രത്യേകം പറഞ്ഞിരുന്നു എന്നു പറഞ്ഞിട്ടായിരുന്നു കുതിരവട്ടം ഫോൺ വച്ചത്, ഒരു നിമിഷം എനിക്കൊന്നും പറയാൻ കഴിഞ്ഞില്ല, ദേവലോകത്തു ചെന്നാൽ ഞാനാദ്യം കാണുന്നതു സഖറിയാച്ചനെ ആയിരുന്നു. അദ്ദേഹം കാവൽമാടത്തിലെ കാവൽക്കാരനായിരുന്നു. അച്ചനിപ്പോൾ എനിക്കദൃശ്യമായ ദേവലോകത്തെ കാവൽക്കാരനായിരിക്കുന്നതു ഞാൻ സ്വപ്നം കാണുന്നു. ●

---

*10-ാം പേജിൽ നിന്നു തുടർച്ച*

വിളിച്ചുണർത്തി വിവരം പറയണമോ? അച്ചൻ ക്ഷീണിച്ച് കിടന്ന് നല്ല ഉറക്കമായിരിക്കും. ആ സമയത്ത് അദ്ദേഹത്തെ വിളിച്ചുണർത്തുവാൻ എനിക്ക് മനസ്സു വന്നില്ല. പക്ഷെ അപ്പോൾ തന്നെ വിളിച്ചു. വിവരം പറയാമെന്ന് ഞാൻ സമ്മതിച്ചുപോയെല്ലോ. പിന്നെ വിളിക്കാതെ എന്തുചെയ്യും? ഒടുവിൽ ബ. അച്ചനെ വിളിച്ചുണർത്താൻ തന്നെ ഞാൻ തീരുമാനിച്ചു.

പതുക്കെ ഞാൻ മുകളിലേക്ക് കയറി ചെന്നു. അച്ചൻ കിടന്നുറങ്ങുന്ന മുറിയുടെ വാതിലിനു സമീപം ചെന്നു നിന്നപ്പോൾ അകത്തു ലൈറ്റ് ഉണ്ട്. കതകിനു പുറത്തു നിന്ന് ഞാൻ ശ്രദ്ധിച്ചപ്പോൾ അച്ചൻ പാതിരാത്രിയുടെ നമസ്ക്കാരം ചൊല്ലുന്ന ശബ്ദമാണ് എനിക്ക് കോൾക്കാൻ കഴിഞ്ഞത്" പ്രാർത്ഥന കഴിയുന്നതുവരെ ഞാൻ പുറത്തുകാത്തു നിന്നു. പ്രാർത്ഥന കഴിഞ്ഞപ്പോൾ ഞാൻ കതകിനു മുട്ടി വിളിച്ചു. വാതിൽ തുറന്നപ്പോൾ ഞാൻ വിവരം പറഞ്ഞു. അതികാലത്തുതന്നെ അച്ചൻ കോട്ടയത്തേക്ക് യാത്രയായി.

പ്രസ്തുത സംഭവം ഉൾപ്പെടുത്തി അച്ചന്റെ ഷഷ്ട്യബ്ദപൂർത്തി ഉപഹാര ഗ്രന്ഥത്തിലേക്ക് ഒരു ലേഖനം ഞാൻ അയച്ചുകൊടുത്തിരുന്നു. പ്രസ്തുത സംഭവം വിവരിക്കുന്ന ഭാഗം ഒഴിവാക്കിയാണ് അച്ചൻ ലേഖനം പ്രസിദ്ധീകരിച്ചത്. അച്ചൻ മരിച്ചു പോയ ശേഷം ആ വിവരം പ്രസിദ്ധീകരിച്ചാൽ മതിയെന്ന് എനിക്ക് ആയിടെ എഴുതിയ കത്തിൽ കാണിച്ചിരുന്നു. പ്രശസ്തിയും, മേന്മയും ഒട്ടും ആഗ്രഹിക്കാത്ത കൂട്ടത്തിലായിരുന്നു സഖറിയാച്ചൻ. മറ്റുള്ളവരെ തള്ളിമാറ്റി ഇടിച്ച് കയറി മുന്നിൽ ചെന്നു നിന്ന് ഞാൻ, ഞാൻ എന്നു വിളിച്ചു കൂവുന്ന പ്രകൃതക്കാരനായിരുന്നില്ല അദ്ദേഹം ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായിൽ നിന്നും പഠിച്ച ഒരു ഗുണവിശേഷമായിരിക്കാം ഇത്. വിവിധ ക്രിസ്തീയ സഭാമേലദ്ധ്യക്ഷന്മാരുടെ കോൺഫ്രൻസിനു ശേഷം ഗ്രൂപ്പ് ഫോട്ടോ എടുക്കാൻ തിരുമേനിമാർ നിരന്നു നിന്നപ്പോൾ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവ ഒഴിഞ്ഞുമാറി മുൻ നിരയിൽ അത്ര തന്നെ പ്രധാനമല്ലാത്ത സ്ഥലത്തു നിന്നപ്പോൾ അദ്ദേഹത്തിന്റെ കൈകൾ കൊണ്ട് മെത്രാപ്പോലീത്തയായി ഉയർത്തപ്പെട്ടരീത്തിൻപോയ മാർ ഈവാനിയോസ് മുൻ നിരയിൽ ഒത്തനടുവിൽ വന്നു നിന്ന് പ്രാഗൽഭ്യം കാണിക്കുന്ന ഗ്രൂപ്പ് ഫൊട്ടോ പലരും പലരും കണ്ടിരിക്കും.

കോറെപ്പിസ്ക്കോപ്പാ സ്ഥാനവും റമ്പാൻ പദവിയും നൽകി ബഹു. സഖറിയാച്ചനെ ബഹുമാനിക്കാമെന്ന് പ. ബാവാ തീരുമാനിച്ചിട്ടും അതിൽ നിന്ന് അച്ചൻ വിനയപൂർവ്വം പിൻമാറുകാണ് ഉണ്ടായത്. ദേഹസുഖം കുറഞ്ഞു വന്നപ്പോൾ മലങ്കരസഭാ മാസികയുടെ മാനേജർ സ്ഥാനം ഒഴിയാൻ സഖറിയാച്ചൻ വളരെ പരിശ്രമിച്ചു. മറ്റുള്ളവർ സമ്മതിക്കാത്തതിനാൽ അദ്ദേഹം ആ സ്ഥാനത്ത് തുടരുകയായിരുന്നു.

മലങ്കര സഭയുടെ യശസ്സും, കീർത്തിയും വർദ്ധിപ്പിക്കുവാൻ കഠിനപ്രയത്നം ചെയ്തുവന്ന ബഹു. സഖറിയാച്ചന്റെ ജീവിതം മറ്റുള്ളവർക്ക് പ്രചോദനം നൽകുവാൻ പര്യാപ്തമാണ്.

"ലോകാംബരൻ മാറിലെ മാലയിൽ നി-

ന്നുതിർന്നു വാരുറ്റൊരമൂല്യരത്നം

നീലാംബരത്തിങ്കലുദിച്ചുയർന്ന

പൊൻ താരകം ഹന്ത! പൊലിഞ്ഞു പോയി". ●

---

## വിദ്യാഭ്യാസ സഹായം

മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷനിൽ നിന്നും വിദ്യാഭ്യാസ സഹായത്തിനുള്ള അപേക്ഷ ഫാറം ആവശ്യമുള്ളവർ സ്റ്റാമ്പ് ഒട്ടിച്ച് മേൽവിലാസമെഴുതിയ കവർ സഹിതം എഴുതുക. പൂരിപ്പിച്ച അപേക്ഷാഫോറം ജൂലൈ 15-ന് മുമ്പ് ലഭിച്ചിരിക്കണം.

എന്ന്

സെക്രട്ടറി

**മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ**

**ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി**

**പി.ബി. നമ്പർ - 98, കോട്ടയം-1**

# പ്രോഫ്ത്തനായ പ്രസാധനമേധാവി



## ഫാദർ റ്റി. ജെ. ജോഷ്വ

ഓർത്തഡോക്സ് സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കും പുരോഗതിക്കും വിലപ്പെട്ട സംഭാവനകൾ നൽകിയിട്ടുള്ള വിശിഷ്ടവ്യക്തികൾ അനേകരാണ്. അവരുടെ സംഭാവനകൾ പ്രസ്ഥാനത്തിന്റെ വിവിധ മേഖലകളിലേക്കു വ്യാപിച്ചു കിടക്കുന്നു. സംഘടനാപരമായ കാര്യങ്ങളിൽ, പാഠ്യപദ്ധതിയുടെ രൂപീകരണത്തിലും പരിഷ്ക്കരണത്തിലും, പാഠപുസ്തകങ്ങൾ രചിക്കുന്നതിലും യഥാസമയം പ്രസിദ്ധീകരിക്കുന്നതിലും, സാമ്പത്തിക ഭദ്രത കൈവരുത്തുന്നതിലും ഇങ്ങനെയുള്ള ഒന്നോ ഒന്നിലധികമോ മേഖലകളിൽ പ്രവർത്തിച്ചിട്ടുള്ള എല്ലാവരോടും സൺഡേസ്ക്കൂൾ കടം പെട്ടിരിക്കുന്നു.

ഇവരിൽ പ്രമുഖസ്ഥാനം അർഹിക്കുന്ന ഒരു വ്യക്തിയാണ് യശശ്ശരീരനായ ഫാദർ റ്റി. ജി. സഖറിയാ അദ്ദേഹം വേദിയിലെങ്ങും പ്രത്യക്ഷപെടാതെ അണിയറയിൽ നിന്നുകൊണ്ട് സൺഡേസ്ക്കൂളിന്റെ വളർച്ചയിൽ അനുപമമായ പങ്കു വഹിച്ചും പ്രസ്ഥാനത്തിന്റെ ഒരു പ്രധാന ചുമതലയാണ് പാഠപുസ്തക പ്രസിദ്ധീകരണം. ബ. കെ.ഡേവിഡ് കോറെപ്പിസ്ക്കോപ്പാ ശൂന്യതയിൽ നിന്നാണ് ഈ ദൗത്യം അതിപ്രശസ്തമായി നിർവ്വഹിച്ചത്. അദ്ദേഹം തന്നെ പലപുസ്തകങ്ങളും രചിച്ച് ആവശ്യങ്ങൾ നിറവേറ്റുകയായിരുന്നു. അദ്ദേഹത്തിന്റെ തിരോധാനത്തിനുശേഷം ആ ചുമതല ഏറ്റത് സ്മര്യപുരുഷനായ ഫാദർ റ്റി.ജി. സഖറിയായാണ്. ഏതാണ്ട് രണ്ടു ദശകത്തിലധികം അതിപ്രശസ്തമായി ആ സ്ഥാനം അദ്ദേഹം നിർവ്വഹിച്ചു.

അക്കാലത്തെ ഡയറക്ടർ ജനറലായിരുന്ന വന്ദ്യ ജോർജ്ജ് കോറെപ്പിസക്കോപ്പായുടെ കരങ്ങളെ ഫാദർ. സഖറിയ ബലപ്പെടുത്തി. സംഘടനാപരമായ കാര്യങ്ങളിലും ഉത്തമസഹകാരിയായി വർത്തിച്ചു. സൺഡേസ്ക്കൂൾ ഓഫീസിൽ ഡയറക്ടർ ജനറൽ അധികമായി സന്ദർശിക്കുകയോ സമയം ചെലവിടുകയോ ചെയ്തിരുന്നില്ല ആ കുറവുകളെല്ലാം പരിഹരിച്ചത് സഖറിയാച്ചന്റെ സാന്നിധ്യവും ശ്രദ്ധാ പൂർവ്വമായ പ്രവർത്തനവുമാണ്.

ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ സംയുക്താഭിമുഖ്യത്തിൽ ഒരു സണ്ടേസ്ക്കൂൾ കരിക്കൂലം ഉണ്ടാക്കുകയും ഒന്നു മുതൽ പത്തുവരെ ക്ലാസ്സുകളിലേക്ക് അതിന്റെ അടിസ്ഥാനത്തിൽ പാഠപ്പുസ്തകങ്ങൾ ഇംഗ്ലീഷിൽ രചിക്കുകയും ചെയ്തിരുന്നു. നമ്മുടെ സണ്ടേസ്ക്കൂൾ ആ പാഠപുസ്തകങ്ങൾ സ്വീകരിച്ച് അവയുടെ മലയാള പരിഭാഷ ഉണ്ടാക്കി. അതു സത്വരമായി സണ്ടേസ്ക്കൂളുകളിൽ നടപ്പാക്കുകയും ചെയ്തു. അത് ഒരു വലിയ സംരംഭമായിരുന്നു. ഭാരിച്ച സാമ്പത്തിക ബാധ്യതയും നേരിടേണ്ടിവന്നു. ആ സമയത്ത് പബ്ലിക്കേഷൻ ഓഫീസർ എന്ന നിലയിൽ സ്മര്യപുരുഷൻ വളരെയേറെ അദ്ധ്വാനിക്കുകയും ബദ്ധപ്പെടുകയും ചെയ്തതായിട്ടറിയാം.

സൺഡേസ്ക്കൂൾ ഓഫീസ് മന്ദിരം തന്നെ ആയിരുന്നു അച്ചന്റെ താമസസ്ഥലം. അതുകൊണ്ട് ദിവസത്തിന്റെ ഇരുപത്തിനാലു മണിക്കൂറും പ്രസ്ഥാനത്തിന്റെ ആവശ്യങ്ങൾക്കുവേണ്ടി ചെലവിടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. തന്മൂലം വളരെയേറെ കാര്യങ്ങൾ നിറവേറ്റാൻ സാധിച്ചു. പുസ്തക പ്രസാധനം വളരെ ശ്രമവും ശ്രദ്ധയും ആവശ്യപ്പെടുന്ന കാര്യമാണ്. അതിന് പ്രത്യേക അഭിരുചിയും കഴിവും വേണ്ടിയിരുന്നു. സഖറിയാ അച്ചൻ പബ്ലിക്കേഷൻ ഓഫീസർ എന്ന സ്ഥാനത്ത് സ്തുത്യർഹമായ സേവനം ചെയ്തു. ഓരോ ക്ലാസ്സിലേക്കും പതിനായിരക്കണക്കിനു പുസ്തകങ്ങളാണ് അച്ചടിപ്പിക്കേണ്ടിയിരുന്നത്. അവ യഥാസമയം ലഭ്യമാക്കുകയും ചെയ്തെങ്കിൽ മാത്രമേ സ്ക്കൂളുകൾക്കു പ്രയോജനപ്പെടുകയുള്ളു.

ശമ്പളമോ പ്രതിഫലമോ പ്രതീക്ഷിച്ചുകൊണ്ടുള്ള സേവനമായിരുന്നില്ല. ദൈവനിയോഗമായി എടുത്ത് അർപ്പണബോധത്തോടും ആത്മാർത്ഥമായും അദ്ദേഹം പ്രവർത്തിച്ചു. സൺഡേസ്ക്കൂളിനെ അദ്ദേഹം സ്നേഹിച്ചു. കുട്ടികൾക്കു പ്രോത്സാഹനം നൽകുവാൻ തക്കവണ്ണം ഒരു സ്ഥിര നിക്ഷേപം സ്ഥാപിച്ച് അതിൽ നിന്നുള്ള പലിശ കുട്ടികൾക്കു സമ്മാനം നൽകാൻ അദ്ദേഹം വ്യവസ്ഥ ചെയ്തിട്ടുണ്ട്.

സൺഡേസ്ക്കൂളിന് അദ്ദേഹം ചെയ്തതിനെക്കാൾ ഒട്ടും കുറവല്ലാത്ത സംഭാവനയാണ്, സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസിന് ചെയ്തിട്ടുള്ളത്. അതിനു മുമ്പ് സഭയ്ക്ക് അപ്രകാരമുള്ള ഒരു പ്രസിദ്ധീകരണ വിഭാഗമില്ലായിരുന്നു. കുറെ പുസ്തകങ്ങൾ പാമ്പാക്കുടയിൽ നിന്ന് കോനാട്ട് അബ്രഹാം മല്പാനച്ചൻ പ്രസിദ്ധീകരിച്ചു വന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ചുമതലയിലും ചില പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു. കൂടാതെ വ്യക്തികളായി ചിലർ നടത്തുന്ന പ്രസിദ്ധീകരണ പ്രവർത്തനവുമുണ്ടായിരുന്നു. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി പ്രസിദ്ധീകരിച്ച പുസ്തകങ്ങൾ എം.ഒ.സി. പബ്ലിക്കേഷൻസ് എന്ന പേരിൽ പ്രസിദ്ധപ്പെടുത്തുവാൻ വന്ദ്യതിരുമേനി സഖറിയാ അച്ചനെ ചുമതലപ്പെടുത്തി. മാത്രമല്ല 25000 രൂപായുടെ ഒരു വായ്പയും അദ്ദേഹം നൽകി സഹായിച്ചു. സഖറിയാ അച്ചൻ അത് ഏറ്റെടുത്തു. മറ്റു സംഘടനകളും വ്യക്തികളും പ്രസിദ്ധീകരിച്ചിരുന്ന പുസ്തകങ്ങളുടെ പ്രസിദ്ധീകരണാവകാശവും അച്ചൻ സമ്പാദിച്ച് ഒരു വലിയ ഡിപ്പാർട്ടുമെന്റായി വളർത്തുകയായിരുന്നു. നമസ്ക്കാരക്രമങ്ങളും കുർബാനക്രമങ്ങളും മറ്റും അനധികൃതമായി അച്ചടിച്ചു വിറ്റിരുന്നവർക്കെതിരായി നടപടികൾ സ്വീകരിക്കുന്നതിനും അച്ചനു കഴിഞ്ഞു. തിരുമേനിയുടെ വായ്പ വേഗത്തിൽ തിരിച്ചടച്ചും പുതിയ പുതിയ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുവാനുള്ള ശ്രമമായി. സഭാ ചരിത്രം, ആഖ്യായികകൾ, ജീവചരിത്രങ്ങൾ തുടങ്ങിയ മേഖലകളിൽ നിന്നുള്ള കൃതികളും എം.ഒ.സി. പ്രസിദ്ധീകരിച്ചു. ഇന്ന് അത് അനേകലക്ഷം രൂപാ ആസ്തിയുള്ള ബൃഹത്തായ ഒരു സംരംഭമായി മാറിക്കഴിഞ്ഞു. അച്ചന്റെ മരണം



പ്രസാകായം, പരിപുഷ്ടമായ അഹറോന്യതാടി, വെളുവെളുത്ത കമ്മീസ്, വലങ്കൈയ്യിൽ മഷിയുണങ്ങാത്ത പേന, കുനുകുനെ പടർന്നുകയറുന്ന അക്ഷരങ്ങൾ, വരികളിലെ അക്ഷരങ്ങളും വരികൾക്കിടയിലെ അർത്ഥങ്ങളും ഒറ്റനോട്ടത്തിൽ തിരിച്ചറിയുന്ന സൂഷ്മദൃഷ്ടി, സഭയുടെ സ്പന്ദനങ്ങൾ അടുത്തറിഞ്ഞ കുലപതി, ഭരണക്രമങ്ങളുടെ വീഴ്ചകളിൽ അസ്വസ്ഥനാകുന്ന സഭാസ്നേഹി, ദേവലോകത്തിന്റെ പ്രാസാദങ്ങളിൽ അധികാര തനിമ നിലനിർത്തിയ കർമ്മയോഗി .....

# അക്ഷരങ്ങളുടെ അജപാലകൻ

ഫാ. റ്റി. എ. ഇടയാടി

ഇങ്ങനെ സഖറിയാ അച്ചൻ പലതാണ്

1969-ൽ മലങ്കരസഭാമാസികയുടെ സാരഥ്യം അദ്ദേഹം ഏൽക്കുമ്പോൾ അഷ്ടിക്കുമുട്ടുന്ന ചുറ്റുപാടായിരുന്നു. സ്വപ്രയത്നം മൂലം സാമ്പത്തിക ഭദ്രതയിലേക്ക് മലങ്കരസഭയെ ഉയർത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ക്രമം തെറ്റി പ്രസിദ്ധീകരിച്ചിരുന്ന മാസിക മാസത്തിലൊന്ന് എന്ന് ക്രമമായതും അച്ചന്റെ നേട്ടമാണ്. പല പ്രസിദ്ധീകരണങ്ങളും അകാലചരമം പ്രാപിക്കുന്ന ചുറ്റുപാടുകളിൽ മലങ്കരസഭ മാസികയെ നിലനിർത്തിക്കൊണ്ടുപോകുവാൻ അച്ചനു സാധിച്ചത് അതുല്യനേട്ടമാണ്. ആയുഷ്ക്കാല വരിസംഖ്യാ ക്രമീകരണം നടത്തിയും, അവസരോചിതമായി സപ്ലിമെന്റുകൾ പ്രസിദ്ധീകരിച്ചും മലങ്കര സഭയുടെ കോശസ്ഥിതി അച്ചൻ പുഷ്ടിപ്പെടുത്തി. സഭാകേന്ദ്രത്തിൽ നിന്നും മലങ്കര സഭയ്ക്ക് ധനസഹായം ലഭിച്ചതും അച്ചന്റെ ശ്രമഫലമായാണ്. (പിൽക്കാലത്ത് അത് നിർത്തിയെങ്കിലും).

അക്ഷരങ്ങളുടെ കളിത്തോഴനായിരുന്നു അച്ചൻ. മാസിക സെറ്റ് ചെയ്ത് ഫൈനൽ പ്രൂഫുമായി അച്ചന്റെ അടുക്കൽ ചെല്ലുമ്പോൾ ആ നോട്ടത്തിൽ പല തെറ്റുകളും കണ്ടുപിടിക്കും. അത്ര ശ്രദ്ധേയമല്ലാത്ത, അഗണ്യമായി കരുതുന്ന പിശകുകളും അച്ചന്റെ സൂഷ്മ നിരീക്ഷണത്തിൽ തെളിഞ്ഞുവരും. ആരാധനാക്രമം, കുർബ്ബാനാക്രമം, തെറ്റാണ് അത് പിരിക്കുമ്പോൾ ആരാധന അക്രമമായും കുർബ്ബാന അക്രമമായും പോകും എന്ന് ചൂണ്ടിക്കാണിച്ചത് അച്ചനാണ്. (ശരി-ആരാധനക്രമം, കുർബ്ബാനക്രമം) ഇങ്ങനെ സൂക്ഷ്മതക്കുറവുകൊണ്ടു സംഭവിക്കാവുന്ന അക്ഷരങ്ങളിലെ പിശകുകൾ അച്ചൻ കണ്ടെത്തും. വാക്യഘടനകളിലെ പ്രയോഗ വൈകല്യങ്ങളും അച്ചൻ ഒറ്റ നോട്ടത്തിൽ തിരിച്ചറിയും.

സഭയ്ക്ക് ഇന്ന് ഒരു പ്രസിദ്ധീകരണ വകുപ്പ് ഉണ്ടായതിനു പിന്നിലെ പ്രയത്നവും അച്ചന്റേതാണ്. ഇന്ന് ഓർഡർ കൊടുത്താൽ മാത്രം മതി. ആവശ്യമുള്ള പുസ്തകങ്ങൾ പ്രിന്റ് ചെയ്ത് കിട്ടും. ഇതിന്റെ പിന്നിലെ അധ്വാനശേഷി സഖറിയാച്ചന്റേതാണ്. സഭയുടെ ആരാധന സാഹിത്യം ഇഷ്ടമുള്ളവർ ഇഷ്ടംപോലെ പ്രസിദ്ധീകരിച്ചിരുന്നതെല്ലാം ഒരു കുടക്കീഴിൽ കൊണ്ടുവന്ന് ഓരോന്നിനും ഐക്യരൂപ്യം ഉണ്ടാക്കിയത് അച്ചനാണ്. കാലാഹരണപ്പെട്ട വാക്കുകളും അർത്ഥംമാറിയ ധ്വനികളുമെല്ലാം തിരുത്തി ആരാധനക്രമങ്ങൾ പ്രസിദ്ധീകരണയോഗ്യമാക്കിയതിനു പിന്നിൽ അച്ചന്റെ നിസ്തന്ദ്ര പരിശ്രമമുണ്ട്.

---

വരെയും എം.ഒ.സി.യുടെ പ്രവർത്തനങ്ങളിൽ സജീവതാല്പര്യം പ്രദർശിപ്പിച്ചു. എല്ലാ മീറ്റിങ്ങുകളിലും കൃത്യമായി സംബന്ധിക്കുകയും കണക്കും റിപ്പോർട്ടുമെല്ലാം വളരെ സൂഷ്മതയോടെ പരിശോധിച്ച് ആവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകി വന്നു. എം.ഒ.സി. യുടെ ഉപജ്ഞാതാവായി അച്ചൻ എന്നും ഓർക്കപ്പെടും. വളരെ ദീർഘവീക്ഷണത്തോടും ലക്ഷ്യബോധത്തോടെയാണ് അച്ചൻ ഈ രംഗത്തു പ്രവർത്തിച്ചത്. സഭയുടെ പ്രസാധന രംഗത്ത് ഇത്രയധികം പ്രവർത്തിച്ച് വിജയം വരിച്ചവർ ചുരുക്കമാണ്.

രോഗിയായിത്തീർന്നപ്പോഴും താൻ ഏർപ്പെട്ടിരുന്ന രംഗങ്ങളിലെല്ലാം ഒരു വിശ്വസ്ത കാര്യവിചാരകനെപ്പോലെ അദ്ദേഹം പ്രവർത്തിച്ചു. മലങ്കര സഭാമക്കൾക്ക് അദ്ദേഹത്തെ കൃതജ്ഞതയോടെ മാത്രമേ വീക്ഷിക്കുവാൻ കഴിയൂ.

ഞാനും അദ്ദേഹവും സമകാലീനരാണ്, ഒരുമിച്ച് പല കമ്മറ്റികളിലും പ്രസ്ഥാനങ്ങളിലും പ്രവർത്തിച്ചിട്ടുണ്ട്. ഒരു കാര്യം അർത്ഥശങ്കയ്ക്കിടയില്ലാതെ എനിക്കു പറയാം- അദ്ദേഹം തന്റെ സഭയെ ആത്മാർത്ഥമായി സ്നേഹിച്ചു; വിശ്വസ്തതയോടെ സേവിച്ചു. വെള്ളിവെളിച്ചത്തിലെങ്ങും വരാൻ ശ്രമിക്കാതെ അണിയറയിൽ നിന്നുകൊണ്ട് സഭയുടെ ഉന്നമനത്തിനും, ഉൽക്കർഷത്തിനുമായി പ്രവർത്തിച്ചു. സഭാപിതാക്കന്മാരെ വിശ്വസ്തതയോടും തികഞ്ഞ ആത്മാർത്ഥതയോടും ശുശ്രൂഷിച്ചു. ഏല്പിച്ചിരുന്ന ദൗത്യങ്ങളെല്ലാം പ്രശംസാർഹമാം വണ്ണം പൂർത്തീകരിച്ച ശേഷമാണ് അദ്ദേഹം നിത്യവിശ്രമത്തിലേക്കു പ്രവേശിച്ചത്. ഞാൻ ആയിരിക്കുന്നിടത്ത് എന്റെ ശുശ്രൂഷകനുമായിരിക്കും എന്നുള്ള അരുമ രക്ഷകന്റെ വാഗ്ദാനം അച്ചനിൽ നിറവേറട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# നിത്യവിശ്രമത്തിലേക്കീ യാത്ര....

ജേക്കബ് റ്റി. ഏബ്രഹാം, ഓതറ,

*ദേവലോകം ചാപ്പലും വിശാലമായ അങ്കണങ്ങളും സമീപപ്രദേശങ്ങളും ഭക്തജന നിബിഢമായിരുന്നു. മലങ്കരസഭ മാസികയുടെ പൈലറ്റ് വാഹനത്തിനു പിന്നിലായി നൂറു കണക്കിനു വാഹനങ്ങളുടെ അകമ്പടിയോടെ മൃതദേഹം, കല്ലിശ്ശേരിയിലേക്ക് കൊണ്ടു വന്നു.*



മെയ് 9–ാം തീയതി ബുധനാഴ്ച രാവിലെ 9.45–ന് വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിൽ വെച്ച് ഫാ. റ്റി. ജി. സഖറിയ നിര്യാതനായി. വൈകിട്ട് 8 മണിക്ക് വെല്ലൂർ സെന്റ് ലൂക്ക് ഓർത്തഡോക്സ് ദേവാലയത്തിൽ നടന്ന പ്രാർത്ഥനകൾക്കു ശേഷം മൃതശരീരം ആംബുലൻസിൽ 10–ാം തീയതി ഉച്ചയ്ക്ക് 12.30 ന് കാരിത്താസ് ആശുപത്രിയിൽ കൊണ്ടുവരികയും അവിടെ മോർച്ചറിയിൽ സൂക്ഷിക്കുകയും ചെയ്തു.

മെയ് 12–ാം തീയതി ബുധനാഴ്ച രാവിലെ 7.30–ന് മൃതശരീരം വൈദീകരുടെ സാന്നിധ്യത്തിൽ അംശവസ്ത്രങ്ങൾ ധരിപ്പിച്ച് കോട്ടയം കാരിത്താസിൽ നിന്ന് ആംബുലൻസിൽ ദേവലോകത്തേക്ക് കൊണ്ടു വന്നപ്പോൾ, ദുഃഖസാന്ദ്രമായ അന്തരീക്ഷത്തിൽ, പ. കാതോലിക്കാ ബാവായുടെയും, അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ്, അഭി. ഗീവറുഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാരുടെയും, വന്ദ്യ റമ്പാൻമാരുടെയും, വൈദീക ശ്രേഷ്ഠരുടെയും, അനേകം ശെമ്മാശന്മാരുടെയും, വൈദീക സെമിനാരി വിദ്യാർത്ഥികളുടെയും, വൻ ജനാവലിയുടെയും സാന്നിധ്യത്തിൽ മൃതശരീരം ഏറ്റു വാങ്ങി. അച്ചൻ താമസിച്ചിരുന്ന മുറിയിൽ പ്രത്യേക പ്രാർത്ഥനയ്ക്കു ശേഷം അരമന ചാപ്പലിൽ നടന്ന ശുശ്രൂഷകൾക്ക് പ. ബാവാ നേതൃത്വം നൽകി. ഉത്തമനായ പിതാവിന്റെ ഉത്തമനായ പുത്രനും, നാലു കാതോലിക്കാമാരെ സേവിക്കുവാൻ ഭാഗ്യം സിദ്ധിച്ച ഒരു മഹാത്മാവാണ് അച്ചനെന്ന് പ്രസംഗമദ്ധ്യേ പ. ബാവാ തിരുമനസ്സ് കൊണ്ട് അനുസ്മരിച്ചു. സഭയുടെ നാവായ "മലങ്കരസഭാ" മാസികയുടെ വളർച്ചയിലും, സണ്ടേസ്ക്കൂൾ പ്രസ്ഥാത്തിന്റെ വളർച്ചയിലും സഖറിയാ അച്ചന്റെ സേവനം വിലപ്പെട്ടതായിരുന്നുവെന്ന് അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമനസ്സു കൊണ്ട് അഭിപ്രായപ്പെട്ടു.

പഴയസെമിനാരിക്കുവേണ്ടി ഫാ. കെ. വി. ജോസഫ്, മലയാളമനോരമയ്ക്കുവേണ്ടി ചീഫ് എഡിറ്റർ കെ.എം. മാത്യു, മലങ്കര സഭാ മാസികയ്ക്കുവേണ്ടി ചീഫ് എഡിറ്റർ ഫാ. ഡോ. ജേക്കബ് കുര്യൻ, ഹൈക്കോടതി ജഡ്ജി ബഞ്ചമിൻ കോശി, സുരേഷ് കുറുപ്പ് എം.പി., ഉമ്മൻചാണ്ടി, വയലാർ രവി, മേഴ്സി രവി എന്നിവർ ദേവലോകത്ത് അന്ത്യോപചാരമർപ്പിച്ചു.

കൃത്യം 11 മണിയോടെ ദേവലോകം ചാപ്പലും വിശാലമായ അങ്കണങ്ങളും സമീപപ്രദേശങ്ങളും ഭക്തജന നിബിഢമായിരുന്നു. മലങ്കരസഭ മാസികയുടെ പൈലറ്റ് വാഹനത്തിനു പിന്നിലായി നൂറു കണക്കിനു വാഹനങ്ങളുടെ അകമ്പടിയോടെ മൃതദേഹം, കല്ലിശ്ശേരിയിലേക്ക് കൊണ്ടു വന്നു. യാത്രാമദ്ധ്യേ കൊല്ലാട് സെന്റ് പോൾസ് ഇടവകാംഗങ്ങൾ അന്ത്യോപചാരമർപ്പിച്ചു. അഭി. ഗീവറുഗ്ഗീസ് മാർ കൂറിലോസ് തിരുമേനി പ്രസംഗിച്ചു. ചങ്ങനാശ്ശേരിയിൽ സി.എഫ്. തോമസ് റീത്ത് സമർപ്പിച്ചു.

ഉച്ചയ്ക്കു 2.00 മണിക്ക് വിലാപയാത്ര അച്ചന്റെ മാതൃ ഇടവകയായ ഉമയാറ്റുകര സെന്റ് തോമസ് വലിയ പള്ളിയിൽ കൊണ്ടു വന്നപ്പോൾ അഭിവന്ദ്യ പിതാക്കൻമാരുടെയും, വൈദീകരുടെയും, റമ്പാൻമാരുടെയും, ആയിരക്കണക്കിനു ഭക്തജനങ്ങളുടെയും സാന്നിദ്ധ്യത്തിൽ മൃതശരീരം ഏറ്റു വാങ്ങി. നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ ദേവാലയത്തിൽ നടന്ന സംസ്ക്കാര ശുശ്രൂഷകളിൽ അഭി. ഗീവറുഗ്ഗീസ് മാർ ഒസ്താത്തിയോസ്, അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്, അഭി. തോമസ് മാർ അത്താനാസിയോസ്, അഭി. പൗലോസ് മാർ മിലിത്തിയോസ്, അഭി. ഗീവറുഗ്ഗീസ് മാർ കൂറിലോസ്, അഭി. പൗലോസ് മാർ പക്കോമിയോസ്, അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് എന്നിവർ നേതൃത്വം നൽകി.

അച്ചന്റെ ആഗ്രഹ പ്രകാരം തന്റെ ഗുരുവായ പ. ഗീവറുഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ വി. കുർബ്ബാനയിൽ ഉപയോഗിച്ചിരുന്ന അമൂല്യ നിധിയായ ശോശപ്പാ കൊണ്ട് അഭി. അത്താനാസിയോസ് തിരുമേനിയും സഹോദരങ്ങളായ ടി.ജി.തോമസും, ടി.ജി. ജോർജ്ജും ചേർന്ന് മുഖം മൂടുകയും, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ വി. തൈലം മൃതശരീരത്തിൽ വീഴ്ത്തുകയും ചെയ്തു.

അച്ചന്റെ ആശുപത്രി ചികിത്സയ്ക്കും വിവിധ ആവശ്യങ്ങൾക്ക് സഹായം

*ശേഷം 29–ാം പേജിൽ*

## പരിസ്ഥിതിയുടെ ആത്മീയത XII

# ഉത്തരവാദിത്വം ഉള്ള കാര്യവിചാരകത്വം (തുടർച്ച)

## - സൃഷ്ടി സംബന്ധമായ ആത്മീയതയിലെ മനുഷ്യന്റെ പങ്കു ചേരൽ -

*പ്രൊഫ. കെ.പി.ജോയി*



ഒരു ജീവിയുടെ മൂല്യം വികസിപ്പിച്ചെടുക്കുന്നതുൾപ്പെടെ, അതിനെ സംരക്ഷിക്കുക, മേൽനോട്ടം വഹിക്കുക, നിർവ്വഹണം നടത്തുക, വളർത്തുക എന്നിങ്ങനെ വിഭിന്നങ്ങളായ അർത്ഥങ്ങൾ കൊണ്ടു സമ്പന്നമായ ഒരു വാക്കാണ് കാര്യവിചാരകത്വം എന്നത്. സൃഷ്ടി ബന്ധിതമായ ആത്മീയതയിൽ (creational spirituality) ഉത്തരവാദിത്വമുള്ള കാര്യവിചാരകത്വം (responsible stewardship) എന്ന പ്രമേയത്തിനുള്ള വേദപുസ്തക പരമായ അടിസ്ഥാനം എന്താണ്? ദൈവത്തിന്റെ കരവേലയായ പ്രകൃതിയോടും സൃഷ്ടിയോടുമുള്ള നമ്മുടെ കാഴ്ചപ്പാടും ബന്ധവും ഏതു രീതിയിലുള്ളതായിരിക്കണം? അതിലെ ജൈവ-അജൈവ ഘടകങ്ങളോടു നാം എങ്ങനെയാണു പെരുമാറേണ്ടത്? സ്ഥായിയായ നിലനില്പിനാധാരമായ വികസന പ്രക്രിയ എന്താണ്? പാരിസ്ഥിതിക നീതിയും (ecological justice) ആത്മീയ രക്ഷയുമായി (spiritual salvation) ഇതെങ്ങിനെ ബന്ധപ്പെട്ടു കിടക്കുന്നു? ഇക്കോളജിയിലെ ദീപ്തമായ ഈ ചോദ്യങ്ങൾക്ക് സഭയുടെ ഔദ്യോഗികമായ മറുപടി എന്താണ്? പോപ്പു ജോൺപോളും ലോക സഭാ കൗൺസിലും (WCC), ഓർത്തഡോക്സ് സഭകളും പല സന്ദർഭങ്ങളിലും ഇതു സംബന്ധിച്ച പാരിസ്ഥിതിക ഉൽക്കണ്ഠ പ്രകടിപ്പിച്ചിട്ടുണ്ടെങ്കിലും, രാഷ്ട്രീയക്കാർക്കും പരിസ്ഥിതി വാദികൾക്കും നൽകുന്ന പ്രാധാന്യവും പ്രചാരണവും മാധ്യമങ്ങൾ അവക്കു നൽകിയിട്ടില്ല. 21-ാം നൂറ്റാണ്ടിലെ സഭയുടെ ദൗത്യം പ്രകൃതിയുടെയും മനുഷ്യന്റെയും നിലനില്പിനാധാരമായ നീതിബോധവും ധർമ്മശാസ്ത്രവും വികസന സങ്കല്പവും ഏറ്റവും ഫലവത്തായി അവതരിപ്പിക്കുക എന്നതാണ്. നമ്മുടെ ഉത്തരവാദിത്വവും ചുമതലാബോധവും വെളിപ്പെടുത്തുന്ന കാര്യസ്ഥൻ എന്ന സങ്കല്പത്തെക്കുറിച്ചുള്ള ആശയസംപുഷ്ടമായ പഠനങ്ങൾ ഇതിനു നിദാനമാവും.

ആരാണ് 'വിശ്വസ്തനും ബുദ്ധിമാനുമായ കാര്യവിചാരകൻ?' ഏതെങ്കിലും ഒരു വ്യക്തിയുടെയോ, വസ്തുവിന്റെയോ ഉടമസ്ഥത ഏറ്റെടുത്ത് ഉത്തരവാദിത്വത്തോടും വിശ്വസ്തതയോടും മേൽനോട്ടം നിർവഹിക്കുന്നവനെ കാര്യവിചാരകൻ എന്നു വിളിക്കാം. പഴയ നിയമ വ്യാഖ്യാനപ്രകാരം തന്റെ യജമാനനെ സേവിക്കുന്നതിനുവേണ്ടി യജമാനന്റെ വ്യക്തിപരമായ സമ്പത്തുകൾ സൂക്ഷിക്കുകയും ഗാർഹിക ചെലവുകൾ വഹിക്കുകയും ചെയ്യുന്നതുൾപ്പെടെ സകലത്തിന്റെയും ഭരണനിർവ്വഹണം ഏറ്റെടുത്തിരിക്കുന്ന ഒരു വീടു സൂക്ഷിപ്പുകാരനാണ് കാര്യസ്ഥൻ. അതുകൊണ്ട് ഒരു വശത്തു കാര്യസ്ഥൻ, യജമാനന്റെ സേവകനും കണക്കു ബോധിപ്പിക്കേണ്ടവനും, മറുവശത്തു യജമാനനുവേണ്ടി സ്വന്ത ഉത്തരവാദിത്വം നിർവ്വഹിക്കാൻ അസാമാന്യമായ സ്വാതന്ത്ര്യം ഉള്ള വനുമാകുന്നു. ഈ സ്വാതന്ത്ര്യം എങ്ങനെ ഉപയോഗിക്കുന്ന എന്നതിനെ ആശ്രയിച്ചിരിക്കുന്നി കാര്യസ്ഥന്റെ ശ്രേഷ്ഠത. അങ്ങന അക്ഷരാർത്ഥത്തിൽ ഉള്ളതിനെക്കാൾ കൂടുതൽ ആശയങ്ങൾ ഉൾക്കൊള്ളുന്ന ഒരു വാക്കാണിത്. എങ്കിലും ഒരു "സ്റ്റുവാർഡി"ന്റെ ഈ ധർമ്മങ്ങൾ അടുക്കും ചിട്ടയോടും കൂടി വേദപുസ്തകത്തിൽ അവതരിപ്പിച്ചിട്ടില്ല എന്നു വേണം കരുതുവാൻ. പരോക്ഷമായി ഇതു സംബന്ധിച്ച ധാരാളം സൂചികകൾ പഴയ നിയമത്തിലും പുതിയ നിയമത്തിലും ഉണ്ടുതാനും. ഭരണാധിപതിയും (Treasurer), രാജധാനി വിചാരകനും (administrator) ആയി യെശയ്യാ പ്രവാചകനും (22:15), കാവൽക്കാരനും (guard) മേൽനോട്ടം വഹിക്കുന്നവനും (overseer) അധിപതിയും (commander) ആയി ആവർത്തനപ്പുസ്തകത്തിലും (1:11-16) കാര്യവിചാരകനെ ചിത്രീകരിച്ചിരിക്കുന്നു.

പുതിയ നിയമത്തിലാവട്ടെ, യേശുക്രിസ്തു പലവിധമായ ഉപമകളിലൂടെ കാര്യവിചാരകത്വം എന്ന ആശയം പ്രകാശനം ചെയ്തിട്ടുണ്ട്. താലന്തുകളുടെ ഉപമ (മത്തായി 25:14-30) തന്നെ നല്ല ഉദാഹരണം. "അവൻ തനിക്കുള്ള സകലതിനും അവനെ കാര്യവിചാരകനാക്കി വയ്ക്കും", (ലൂക്കോസ് 12:44) എന്നു സത്യമായും നമ്മോടു പറയുന്നു. പരിസ്ഥിതി സംരക്ഷണത്തെ സംബന്ധിച്ചിടത്തോളം ഇത്ര മാത്രം ശക്തവും വ്യക്തവുമായ സന്ദേശം മറ്റെവിടെയാണുള്ളത്? വിശ്വസ്തനും ബുദ്ധിമാനുമായ ഗൃഹവിചാരകനായാണ് (ലൂക്കോസ് 12:41) ദൈവം മനുഷ്യനെ വീക്ഷിക്കുന്നത്. ദൈവീക മർമ്മങ്ങളുടെ ഗൃഹവിചാരകന്മാരായാണ് ദൈവം മനുഷ്യരെ കരുതുന്നതെന്ന് ഓരോരുത്തരും

ഓർത്തിരിക്കേണം എന്നു വി. പൗലൂസ് കോരിന്ത്യർക്കെഴുതിയ ലേഖനത്തിൽ (1 കോരി. 4:1) മുന്നറിയിപ്പു നൽകുന്നു.

## പരിസ്ഥിതി ഒരു ധാർമ്മിക പ്രശ്നം

അങ്ങനെ ദൈവമുമ്പാകെ കാര്യവിചാരകത്വത്തെക്കുറിച്ചുള്ള ക്രിസ്തീയ വീക്ഷണത്തിൽ കൈവശസ്വകാശം, കഴിവ്, സമയം, സ്വാതന്ത്ര്യം, സ്വയം പ്രേരിതം എന്നീ വിവിധ ഘടകങ്ങളുണ്ട് (ലൂക്കോസ് 12:42, എഫേസ്യർ 3:2). വിശ്വസ്തത (1കോരി. 4:2), കുറ്റമില്ലായ്മ (തീത്തൊസ് 1:9), ജാഗ്രത (ലൂക്കോ. 12:42), നീതിബോധം, നൈർമ്മല്യം (തിത്തൊസ് 1:9) എന്നീ വിശേഷഗുണങ്ങളാൽ ശക്തികരിക്കപ്പെട്ടവനായിരിക്കണം കാര്യവിചാരകൻ എന്നും വേദപുസ്തകം അനുശാസിക്കുന്നു. അതുകൊണ്ട് സൃഷ്ടിബന്ധിതമായ ആത്മീയതയിൽ തികഞ്ഞ നൈപുണ്യത്തോടും, വിശ്വസ്തതയോടും, ദൈവഹിതം അറിഞ്ഞു സകലത്തിന്റെയും നിർവ്വഹണം നടത്തുക എന്ന വലിയ ഉത്തരവാദിത്വമാണ് സ്റ്റുവാർഡിനുള്ളത്. ഇവിടെ സഹസൃഷ്ടികളോടുള്ള ബന്ധത്തെക്കാൾ സ്രഷ്ടാവിനോടുള്ള ബാദ്ധ്യതയ്ക്കാണ് പ്രാധാന്യം. തൻമൂലം പരിസ്ഥിതി പ്രശ്നം അടിസ്ഥാനപരമായി ഒരു ആദ്ധ്യാത്മിക-ധാർമ്മിക പ്രശ്നമാകുന്നു. അതുകൊണ്ടു തന്നെ പ്രശ്നങ്ങളുടെ സ്ഥായിയായ പരിഹാരത്തിന് അതിന്റെ അദ്ധ്യാത്മികവും ധാർമ്മികവുമായ അടിവേരുകൾ അന്വേഷിച്ചുള്ള യാത്ര ആവശ്യമായിരിക്കുന്നു വെന്നു പരിസ്ഥിതിക വേദശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ശക്തമായ ആത്മീയബന്ധങ്ങളിലധിഷ്ഠിതമായ പാരിസ്ഥിതിക ദർശനം കണ്ടെത്താനും സ്വായത്തമാക്കാനും പ്രസ്തുത കാഴ്ചപ്പാടിലൂടെ വേദപുസ്തകത്തിന്റെ ബോധപൂർവമായ ഒരു പുനർവായന തന്നെ ആവശ്യമായിരിക്കുന്നു. എങ്കിലേ, ഇന്നത്തെ ഇടുങ്ങിയതും തീവ്രവുമായ മനുഷ്യാധിഷ്ഠിത വീക്ഷണത്തിൽ നിന്നും (anthropocentric), ജീവാധിഷ്ഠിതവും (life centered) ദൈവാധിഷ്ഠിതവും (God centered) ആയ ഒരു സമഗ്ര വീക്ഷണത്തിലേക്കുള്ള മാറ്റം സാദ്ധ്യമാവുകയുള്ളൂ. ദൈവത്തേയും, ഭൂമിയേയും രണ്ടു ധ്രുവങ്ങളിൽ നിറുത്തി മനുഷ്യപുരോഗതിക്കും നന്മയ്ക്കും മാത്രം ഊന്നൽ കൊടുത്തുകൊണ്ടുള്ള പ്രാർത്ഥനയും അനുഷ്ഠാനങ്ങളും ഉൾപ്പെടെയുള്ള പ്രവർത്തനങ്ങൾ പ്രകൃതിയും മനുഷ്യനും തമ്മിൽ മാത്രമല്ല മനുഷ്യനു ദൈവമായുള്ള ബന്ധത്തേയും താറുമാറാക്കി. പ്രകൃതിയെ കീഴടക്കാനും ചൂഷണം ചെയ്യാനുമുള്ള ചിന്തയുടെ തുടക്കം ഈ ആത്മീയ ശൂന്യതയിൽ നിന്നാണുടലെടുത്തത്.

## സഹോദരബന്ധത്തിലധിഷ്ഠിതമായ സൃഷ്ടി

യഹോവയായ ദൈവം ഭൂമിയിൽ നിന്നാണ് മനുഷ്യനുൾപ്പെടെയുള്ള മറ്റു ജന്തുക്കളെയും സൃഷ്ടിച്ചതെങ്കിലും (ഉൽപ്പത്തി. 1:24,27), മനുഷ്യന്റെ ഘ്രാണേന്ദ്രിയത്തിൽ മാത്രമാണ് 'ജീവശ്വാസം' ഊതിയത് (ഉൽപ്പത്തി, 2:7,14) എന്നത് ശ്രദ്ധേയമാണ്. അങ്ങനെ അവന്റെ ഓരോ അണുവിലും ദൈവിക സാന്നിദ്ധ്യം പ്രകടമാകുന്നു. ഈ ദൈവിക മഹത്വവും സാന്നിദ്ധ്യവും നിലനിർത്താനുള്ള ബാദ്ധ്യതയും മനുഷ്യനുണ്ട്. ദൈവീകശ്വാസം മനുഷ്യനു നൽകിയത് ഒരു പ്രത്യേക ബന്ധത്തിന്റെ സൂചനയാണെന്നും മറ്റു സൃഷ്ടികളുടെ കാര്യവിചാരകൻ എന്ന ദൈവിക പദവി ഇതുവഴി മനുഷ്യനു കൈമാറുകയാണ് ചെയ്തതെന്നും [1]എ. കോണിഗ് എന്ന പണ്ഡിതൻ വ്യാഖ്യാനിക്കുന്നു. അനന്തരം, ഭൂമിയിലെ സകല മൃഗങ്ങളെയും, ആകാശത്തിലെ പറവകളെയും മനുഷ്യന്റെ മുമ്പിൽ വരുത്തി അവയ്ക്കു പേരിടുവാൻ മനുഷ്യന് ദൈവം സ്വാതന്ത്ര്യവും അധികാരവും നൽകുന്നതായും (ഉൽപത്തി. 2:19,20) നാം കാണുന്നു. 'സകല ജീവജാലങ്ങൾക്കും മനുഷ്യനിട്ടത് അവയ്ക്കു പേരായി.' കരുതലിന്റെ പ്രാഥമിക ധർമ്മം ദൈവസാന്നിദ്ധ്യത്തിൽ വെച്ചു തന്നെ ഇവിടെ നിർവഹിക്കപ്പെടുകയാണ്. എന്തിനാണ് ഈ നാമകരണദൗത്യം ദൈവം മനുഷ്യനെ ഏല്പിച്ചത്? മനുഷ്യൻ പേർ നൽകി താലോലിച്ചതിനെ തുടർന്നും സംരക്ഷിക്കണമെന്ന സന്ദേശം ഈ പ്രവൃത്തിയിലൂടെ പ്രത്യക്ഷത്തിൽ തന്നെ നൽകുകയല്ലേ ചെയ്തത്? മാത്രമല്ല, പ്രപഞ്ചസൃഷ്ടിയിൽ ദൈവത്തിന്റെ പങ്കാളികളാവാനുള്ള ദൗത്യവും മനുഷ്യൻ ഇതു വഴി ഏറ്റെടുക്കുന്നു.

സൃഷ്ടി കർമ്മത്തിന്റെ ആറാം ദിവസവും താൻ ഉണ്ടാക്കിയതിനെ ഒക്കെയും ദൈവം നോക്കി. "എത്രയും നല്ലത്" (ഉൽപത്തി. 1:31) എന്നു കണ്ടു. മനുഷ്യനുൾപ്പെടെ എല്ലാത്തിനെയും ദൈവം നന്മയ്ക്കുവേണ്ടി മാത്രമാണ് സൃഷ്ടിച്ചത് എന്നർത്ഥം. അവ ഓരോന്നും ദൈവത്തിന്റെ സർഗവൈഭവത്തിലുള്ള ആനന്ദയെ വിളിച്ചോതുന്നു. എങ്കിലും മനുഷ്യനെ സൃഷ്ടിക്കാൻ മാത്രം ഒരു പ്രത്യേക ദിനം മാറ്റിവെച്ചിരുന്നില്ല എന്നതും ശ്രദ്ധേയമാണ്. കാട്ടുമൃഗങ്ങളെയും മറ്റു അതതുതരം ഭൂചരജന്തുക്കളെയും സൃഷ്ടിച്ച അതേദിവസം തന്നെയാണു മനുഷ്യനെയും സൃഷ്ടിച്ചത്. തന്റെ കൈവേലയായ മനുഷ്യനെയും മൃഗങ്ങളെയും ഒരുപോലെ ദൈവം സൃഷ്ടികർമ്മത്തിൽ കരുതുന്നതായി വേണം നാം മനസ്സിലാക്കേണ്ടത്. ഒരേ ദിവസം പിറന്നതുകൊണ്ടു മറ്റു ജന്തുക്കളുമായി മനുഷ്യന് ഒരു സാഹോദര്യബന്ധം ഉണ്ടാകുമെന്നതിനാൽ കാര്യവിചാരക ദർശനത്തിന്റെ പരിവൃത്തത്തിൽ സകല സൃഷ്ടിയേയും ഒരേ കുടുംബത്തിന്റെ അംഗങ്ങളായി കാണുന്നു. "ഒരു ഭൗമസമൂഹം"(earth community) എന്ന കാഴ്ചപ്പാടും ഇതിൽ ഉൾപ്പെടുന്നുവെന്ന് അഖിലലോകതലത്തിൽ പരിസ്ഥിതി പഠനങ്ങൾക്കു നേതൃത്വം നൽകുന്ന ഒരു പണ്ഡിതനായ [2]ഡേവിഡ് ജി. ഹാൾമാൻ അഭിപ്രായപ്പെടുന്നു. അപ്പോൾ ദൈവം മനുഷ്യന് മറ്റു ജന്തുക്കളെക്കാൾ കൂടുതൽ ശ്രേഷ്ഠത നൽകിയിട്ടില്ലേ എന്നു ചോദിക്കുന്നവരുണ്ട്. ഉണ്ടെന്നു തന്നെയാണു വേദപുസ്തകം നൽകുന്ന ഉത്തരം. മത്തായിയുടെ സുവിശേഷം 6:26-ൽ ഇതിനു വ്യക്തമായ വിശദീകരണവും നൽകുന്നു. "ആകാശത്തിലെ പറവകളെ നോക്കുവീൻ. അവ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പുരയിൽ കൂട്ടിവയ്ക്കുന്നതുമില്ല, എങ്കിലും സ്വർഗസ്ഥനായ നിങ്ങളുടെ പിതാവ് അവയെ പുലർത്തുന്നു. അവയെക്കാൾ നിങ്ങൾ ഏറ്റവും വിശേഷതയുള്ളവരല്ലയോ." എന്നു ചോദിക്കുന്നു. ഈ വരദാനത്തിലൂടെ ലഭിച്ച ശ്രേഷ്ഠതയും പരമാധികാരവും ഉപയോഗിച്ച് ദൈവം മറ്റു ജീവജാലങ്ങളെ കരുതുന്നതു പോലെ മനുഷ്യനും കരുതണം എന്ന ക്രിസ്തീയ ദർശനമാണ് കാര്യവിചാരകത്വത്തിന്റെ അന്തസത്ത എന്ന് പ്രസിദ്ധ കനേ

ശേഷം 20-ാം പേജിൽ

1. A konig. 'New and Greater Things: Reevaluating the Biblical Message on Creation'. 1988
2. Hallman David G. Editor 'Eco Theology' WCC, Geneva 1979.

# സൗത്താഫ്രിക്ക സ
# യാത്രാ

**തോമസ് മാർ തീമോത**

സൗത്താഫ്രിക്കയിലുള്ള നമ്മുടെ ആളുകളും ഒന്നിച്ചാണ് ഇപ്രാവശ്യത്തെ കഷ്ടാനുഭവാഴ്ച ശുശ്രൂഷകൾ ഞാൻ നടത്തിയത്. ആഫ്രിക്കൻ ഭൂഖണ്ഡത്തിന്റെ തെക്കെ അറ്റത്ത് കിടക്കുന്ന അതിമനോഹരമായ ഒരു ഭൂപ്രദേശമാണ് സൗത്താഫ്രിക്ക. മലകളും, കുന്നുകളും, താഴ്‌വരകളും, വന്യമൃഗ സങ്കേതങ്ങളും, പുൽമേടുകളും, കുറ്റിക്കാടുകളും, ഓറഞ്ച്, ആപ്പിൾ മുന്തിരിത്തോട്ടങ്ങളും, കൊച്ചു കൊച്ചു അരുവികളും കൊണ്ട് മനോഹരമാണ് ഈ ഭൂപ്രദേശം.

വർണ്ണ വിവേചനം നിലവിലിരുന്ന സൗത്താഫ്രിക്കയിൽ അത് അവസാനിച്ച് സ്വതന്ത്രമായ ഒരു ഭരണകൂടം നിലവിൽ വന്നത് 1994 ൽ മാത്രമാണ്. അതിന് ഏതാനും വർഷങ്ങൾക്ക് മുമ്പ് തന്നെ മലങ്കര സഭാംഗങ്ങൾ പലരും അവിടേക്ക് കുടിയേറുവാനും, ജോലിചെയ്യുവാനും ആരംഭിച്ചിരുന്നു. നമ്മുടെ ആളുകളിൽ ഭൂരിപക്ഷവും അവിടെ അദ്ധ്യാപകരായാണ് പ്രവർത്തിക്കുന്നത്. സൗത്താഫ്രിക്കയിലെ മിക്കവാറും എല്ലാ പ്രധാന സ്ഥലങ്ങളിലും നമ്മുടെ ആളുകൾ താമസിക്കുന്നുണ്ട്.

നമ്മുടെ വൈദിക സെമിനാരി അദ്ധ്യാപകൻ ബഹു. എം.ഒ. ജോണച്ചനാണ് 1997 മുതൽ സൗത്താഫ്രിക്ക സന്ദർശിച്ച് നമ്മുടെ ആളുകളെ സംഘടിപ്പിച്ച് മലങ്കര സഭയുടെ ഒരു ഇടവക അവിടെ സ്ഥാപിച്ചത്. അതേ തുടർന്ന് എല്ലാ വർഷവും ഒന്നു രണ്ടു തവണ അച്ചൻ അവിടെ പോവുകയും, വി. കുർബാന അർപ്പിക്കുകയും, കഷ്ടാനുഭവാഴ്ച ശുശ്രൂകളും മറ്റും നടത്തി വരികയും ചെയ്യുന്നുണ്ട്. ജോണച്ചന്റെ നിർദ്ദേശമനുസരിച്ച് ഫാ. സജിമാത്യുവും, ഫാ. കോശിമാത്യുവും സൗത്താഫ്രിക്ക സന്ദർശിച്ച് കുർബാന അർപ്പിച്ചിട്ടുണ്ട്. ഇപ്പോൾ അവിടെ അച്ചന്മാർ വരുമ്പോൾ 8–10 ഇടങ്ങളിൽ നമ്മുടെ ആരാധനയും വി. കുർബാനയും നടക്കാറുണ്ട്. നമ്മുടേതായ സ്വന്തം പള്ളിക്കെട്ടിടങ്ങളില്ല. റോമൻകത്തോലിക്കരുടേയും, ആംഗ്ലിക്കൻ സഭക്കാരുടെയും ഇതര പ്രൊട്ടസ്റ്റന്റ് സഭാവിഭാഗക്കാരുടെയും പള്ളികളിൽ വച്ചാണ് നമ്മുടെ വൈദികർ സന്ദർശിക്കുമ്പോൾ വി. കുർബാന അർപ്പിക്കുന്നത്.

ജോണച്ചന്റെ പ്രത്യേക താല്പര്യ പ്രകാരവും അച്ചൻ മുൻകൈ എടുത്തതുകൊണ്ടുമാണ് ഞാൻ സൗത്താഫ്രിക്കൻ യാത്രയ്ക്ക് മുതിർന്നത്. ബോംബയിൽ നിന്ന് നേരിട്ട് പത്തുമണിക്കൂർ യാത്ര ചെയ്ത് സൗത്താഫ്രിക്കൻ എയർവെയ്സിന്റെ വിമാനത്തിൽ ഞാനും എന്റെ ശെമ്മാശൻ എബികുര്യനും ഒന്നിച്ച് ഏപ്രിൽ 6–ാം തീയതി ഉച്ചയോടെ ജോഹാനസ്ബർഗ് എയർപോർട്ടിൽ എത്തി. അതേ വിമാനത്തിൽ തന്നെ മാർത്തോമ്മാ സഭയിലെ ഗീവർഗീസ് മാർ തെയോഡോഷ്യസ് തിരുമേനിയും ഏബ്രഹാം അച്ചനും ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു. എയർപോർട്ടിൽ ഞങ്ങളെ സ്വീകരിക്കുവാൻ എം.ഒ. ജോണച്ചനും നമ്മുടെ ഒരു സംഘം ആളുകളും അവരോടൊപ്പം കോപ്റ്റിക് സഭയുടെ സതേൺ ആഫ്രിക്കയിലെ ബിഷപ്പ് അഭി. അന്തോണിയോസ് മർക്കോസും സന്നിഹിതനായിരുന്നു. അവർ കത്തിച്ച മെഴുകുതിരികളേന്തി സ്വാഗത ഗാനങ്ങൾ ആലപിച്ച് ഞങ്ങളെ എയർ പോർട്ടിലെ വി.ഐ.പി. ലോഞ്ചിലേക്ക് ആനയിച്ചു. അവിടെ കോപ്റ്റിക് ബിഷപ്പിന്റെ അധ്യക്ഷതയിൽ ഒരു സ്വീകരണ സമ്മേളനവും നടന്നു. ഇത്രമനോഹരമായ ഒരു സ്വീകരണം എയർപോർട്ടിൽ തന്നെ ഉണ്ടാകുമെന്ന് ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. എയർപോർട്ടിൽ പ്രെറ്റോറിയ എന്ന സ്ഥലത്തെ ഒരു ഭവനത്തിൽ എത്തി വിശ്രമിച്ചു. അന്ന് നാല്പതാം വെള്ളിയാഴ്ചയായിരുന്നു. പിറ്റേദിവസത്തെ കുർബാന പീറ്റേഴ്സ്ബർഗ് എന്ന സ്ഥലത്ത് ആയിരുന്നു ക്രമീകരിച്ചിരുന്നത്. അതുകൊണ്ട് പ്രെറ്റോറിയായിലെ അല്പം വിശ്രമത്തിനു ശേഷം ഏകദേശം 250 കി.മീ. ദൂരമുള്ള പീറ്റേഴ്സ് ബർഗിലേക്ക് യാത്ര തിരിച്ചു. രാത്രിയോടെ പീറ്റേഴ്സ് ബർഗിൽ എത്തി അവിടെയുള്ള റോമൻ കത്തോലിക്കാ പള്ളിയിൽ നമ്മുടെ ആളുകൾ ഒന്നിച്ചു കൂടിയുന്നു. അവരുമൊന്നിച്ചു സന്ധ്യാ പ്രാർത്ഥന നടത്തി. പിറ്റേദിവസം ആ പള്ളിയിൽ തന്നെ വി. കുർബാന അർപ്പിച്ചു. ഇരുനൂറും മുന്നൂറും അതിലധികവും യാത്ര ചെയ്തായിരുന്നു നമ്മുടെ ആളുകൾ വി. കുർബാനയിൽ സംബന്ധിക്കുവാൻ എത്തിയത്. ആകെ നൂറ്റമ്പതില

# ജനറൽ പർവേസ് മുഷറഫ് ഇൻഡ്യയിലേക്ക്

ന്യൂഡൽഹി:- പ്രധാനമന്ത്രി എ.ബി. വാജ്പേയിയുടെ ക്ഷണം സ്വീകരിച്ച് പാക്കിസ്ഥാൻ പട്ടാളഭരണാധികാരി ജനറൽ പർവേസ് മുഷറഫ് ജൂൺ അവസാന വാരത്തിലോ ജൂലൈ ആദ്യമോ ഇൻഡ്യ സന്ദർശിക്കും. ഇരു രാജ്യങ്ങളുടെയും നയതന്ത്രബന്ധങ്ങളെ ശക്തിപ്പെടുത്തുവാൻ ഈ സന്ദർശനം ഉപകരിക്കുമെന്ന് പാക്കിസ്ഥാൻ ഭരണകൂടം പ്രത്യാശ പ്രകടിപ്പിച്ചു. വാജ്പേയി - മുഷറഫ് ചർച്ചകളിൽ കാശ്മീർ പ്രശ്നവും വിഷയീഭവിക്കുമെന്ന് ഇൻഡ്യൻ ഭരണകൂടം അറിയിച്ചു. കാശ്മീർ പ്രശ്നം പോലെ തന്നെ ഇൻഡ്യയ്ക്ക് തലവേദനയായിക്കൊണ്ടിരിക്കുന്ന അതിർത്തി തർക്കങ്ങളും ചർച്ചയിൽ ഉണ്ടാകും.

ഇരുരാജ്യതലവന്മാരുടെയും സമ്മേളനത്തെ ഐക്യരാഷ്ട്ര സഭയും അമേരിക്കൻ ഭരണകൂടവും സ്വാഗതം ചെയ്തു.

ഇരുരാജ്യങ്ങളും പരസ്പരം വിട്ടുവീഴ്ചചെയ്തെങ്കിലേ ആത്യന്തിക സമാധാനം കൈവരുത്തുവാൻ സാധിക്കൂ.

# ...ന്ദർശനം :
# ...വിവരണം

## ...യോസ് മെത്രാപ്പോലീത്താ



...ധികം പേർ ഉണ്ടായിരുന്നു. ശനിയാഴ്ച ഉച്ചയ്ക്കു ശേഷം അവിടെനിന്ന് പ്രെറ്റോറിയായിലെത്തി. ഊശാനയുടെ കുർബാനയും ശുശ്രൂഷകളും പ്രെറ്റോറിയയിൽ ആയിരുന്നു. മൈലുകൾ യാത്ര ചെയ്ത് നമ്മുടെ ആളുകൾ വി. കുർബ്ബാനയ്ക്കും മറ്റും എത്തുന്നത് എന്നെ അതിശയിപ്പിച്ചു. സൗത്താഫ്രിക്കയിലെ റോഡുകൾ ഏറ്റവും ആധുനിക രീതിയിലുള്ളവയാണ് യൂറോപ്പിലേയും അമേരിക്കയിലേയും മുന്തിയ റോഡുകളോട് കിടപിടിക്കത്തക്കവെയാണ്. നോക്കെത്താത്ത ദൂരത്തോളം നീണ്ടു കിടക്കുന്ന റോഡിലൂടെയുള്ള യാത്ര സുഖകരമാണ്. മണിക്കൂറിൽ 120 കിമീ. സ്പീഡിൽ ദീർഘനേരം യാത്ര ചെയ്തിട്ടും എനിക്ക് അധികം ക്ഷീണം തോന്നിയില്ല. പ്രെറ്റോറിയയിൽ തന്നെ കഷ്ടാനുഭവാഴ്ചയുടെ തിങ്കൾ ചൊവ്വ ദിവസങ്ങൾ കഴിച്ചുകൂട്ടി. യാമപ്രാർത്ഥനകൾക്കും നമസ്ക്കാരത്തിനും മറ്റും അവിടെ ചുറ്റുപാടും താമസിച്ചിരുന്ന നമ്മുടെ ആളുകളും വന്ന് സംബന്ധിച്ചു. ബുധനാഴ്ച രാവിലെ അവിടെ നിന്നും തിരിച്ച് 250 കി.മീ. അകലെയുള്ള ഗ്രോബുളർസുഡാലിൽ എത്തി. പെസഹാ വ്യാഴാഴ്ച കുർബാന അവിടെയായിരുന്നു. കുർബാനയ്ക്കും പ്രഭാത ഭക്ഷണത്തിനും ശേഷം അവിടെ നിന്നും മുന്നൂറിൽ അധികം കി. മീ. ദൂരമുള്ള ഹുഡ്സ്പ്രുയിട്ട് എന്ന സ്ഥലത്തേക്ക് യാത്ര തിരിച്ച് മലകളും താഴ്വരകളും ചുരങ്ങളും പിന്നിട്ടുള്ള യാത്ര ആയാസകരവും ഒപ്പം രസകരവും ആയിരുന്നു. ഹുഡ്സ്പ്രുയിട്ടിൽ കാലുകഴുകൾ ശുശ്രൂഷയും അതേ തുടർന്ന് സന്ധ്യാനമസ്ക്കാരവും നടത്തി. അതുമുതലുള്ള ശുശ്രൂഷകൾ അവിടെയുള്ള കമ്മ്യൂണിറ്റി ചർച്ചിൽ വെച്ചായിരുന്നു. വ്യാഴാഴ്ച കാൽകഴുകൽ ശുശ്രൂഷയ്ക്ക് തന്നെ സൗത്താഫ്രിക്കയുടെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള നമ്മുടെ ആളുകൾ ഹുഡ്സ്പ്രുയിട്ടിൽ എത്തിച്ചേർന്നു. ഉയർപ്പ് ഞായറാഴ്ച വരെ അവർ അവിടെ താമസിച്ചു. ശുശ്രൂഷകളിൽ സംബന്ധിച്ചു ആദ്യമായാണ് നമ്മുടെ ഒരു മെത്രാപ്പോലീത്ത സൗത്താഫ്രിക്കയിൽ കഷ്ടാനുഭവാഴ്ച ശുശ്രൂഷകൾ നടത്തുന്നത് എന്നതുകൊണ്ട് കാലുകഴുകൽ ശുശ്രൂഷയിലും മറ്റും അവിടെ വച്ച് ആദ്യമായാണ് നമ്മുടെ ആളുകൾ പങ്കെടുത്ത് അതിന്റെ ആകാംക്ഷയും ഉത്സാഹവും എല്ലാവർക്കും ഉണ്ടായിരുന്നു. ദുഃഖവെള്ളിയാഴ്ച രാവിലെ എട്ടിന് ആരംഭിച്ച ശുശ്രൂഷകൾ .നാലുമണിയോടെ സമാപിച്ചു. ഉയർപ്പ് ഞായറാഴ്ച കൂടുതൽ ആളുകൾ ശുശ്രൂഷയിൽ സംബന്ധിച്ചു.

നോമ്പ് വീടിയതിന് ശേഷം അവിടെയുള്ള ചില നാഷണൽ പാർക്കുകളും മറ്റ് സ്ഥലങ്ങളും സന്ദർശിക്കുവാൻ എനിക്ക് സാധിച്ചു. പീറ്റേഴ്സ്ബർഗിലെത്തിയപ്പോൾ അവിടെയുള്ള ആഗ്ലിക്കൻ ബിഷപ്പിനേയും കത്തോലിക്കാ ബിഷപ്പിനേയും സന്ദർശിച്ചു.

പുതുഞായറാഴ്ച വി. കുർബാന ബർഗേഴ്സ് ഫോർട്ട് എന്ന സ്ഥലത്തായിരുന്നു. പുതുഞായറാഴ്ച വി. കുർബാനയ്ക്കു ശേഷം ബർഗേഴ്സ്ഫോർട്ടിൽ നിന്ന് ഏകദേശം 350 കി. മീ. ദൂരമുള്ള ജോഹാനസ്ബർഗിൽ എത്തി. അവിടെ എത്യോപ്യൻ ഓർത്തഡോക്സ് സഭ പുതിയതായി പണിയിപ്പിച്ച പള്ളിയുടെ കൂദാശയ്ക്ക് പ. എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ പൗലോസും മൂന്നു മെത്രാച്ചന്മാരും എത്തിയിരുന്നു. പ. പാത്രിയർക്കീസിന്റെയും എന്റെയും ബഹുമാനാർത്ഥം കോപ്റ്റിക് ബിഷപ്പ് അന്തോണിയോസ് മർക്കോസ് ഒരു വിരുന്നു സൽക്കാരം ഒരുക്കിയിരുന്നു അതിൽ എന്നോടൊപ്പം എം. ഒ. ജോണച്ചനും, എബി കുര്യൻ ശെമ്മാശനും നമ്മുടെ മുപ്പതോളം ആളുകളും സംബന്ധിച്ചു. എത്യോപ്യൻ കോപ്റ്റിക് സഭാംഗങ്ങളും പുരോഹിതന്മാരും ഉൾപ്പെടെ നൂറ്റമ്പതിലധികം ആളുകൾ കോപ്റ്റിക് ബിഷപ്പിന്റെ അരമനയിൽ ഒരുക്കിയ സൽക്കാരത്തിൽ പങ്കെടുത്തു. എത്യോപ്യൻ പാത്രിയർക്കീസും കോപ്റ്റിക് ബിഷപ്പും മലങ്കര സഭയുടെ ഉത്കൃഷ്ട പൈതൃകത്തേയും, ഭാരതമണ്ണിലെ അർത്ഥവത്തായ സാക്ഷ്യത്തേയും പ്രകീർത്തിച്ച് സംസാരിച്ചു. എത്യോപ്യൻ കോപ്റ്റിക് സഭാംഗങ്ങൾ മെത്രാന്മാരുടെ കൈമുത്താൻ വരുമ്പോൾ മുമ്പിൽ കുനിഞ്ഞ് നിലത്ത് തൊട്ട് വണങ്ങി ബഹുമാനപുരസരം കൈയും സ്ലീബായും പിടിച്ച് മുത്തുന്നത് ഹൃദ്യമായ കാഴ്ചയായിരുന്നു. അന്ന് രാത്രി ഞാനും, ജോണച്ചനും, ശെമ്മാശനും കോപ്റ്റിക് ബിഷപ്പിന്റെ അരമനയിലാണ് താമസിച്ചത്. അവരുടെ രീതികളും അവിടുത്തെ താമസവും വളരെ ആകർഷകവും, സുഖകരവുമായിരുന്നു. ഏപ്രിൽ 25-ാം തീയതി ജോഹനസ്ബർഗിൽ നിന്ന് വിമാനത്തിൽ ഞങ്ങൾ ഡർബൻ എന്ന സ്ഥലത്തേക്ക് പോയി. സൗത്താഫ്രിക്കയിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു തുറമുഖമാണ് ഡർബൻ. പണ്ടു മുതലേ ആഫ്രിക്കയിൽ വന്നിട്ടുള്ള ഇന്ത്യാക്കാർ അവിടെ താമസിക്കുന്നുണ്ട്. ഇന്ത്യാ മഹാസമുദ്രത്തിന്റെ തീരത്താണ് ഡർബൻ തുറമുഖവും പട്ടണവും. സൗത്താഫ്രിക്കയിലെ ഈസ്റ്റേൺ കേപ്പിലായിരുന്നു പിന്നീടുള്ള ഏതാനും ദിവസങ്ങൾ ഞങ്ങൾ ചെലവഴിച്ചത്. മലകളും, മൊട്ടക്കുന്നുകളും ധാരാളമുള്ള ഈസ്റ്റേൺ കേപ്പിലെ റോഡുകൾ വീതികുറഞ്ഞവയും വളവും തിരിവും കൂടുതൽ ഉള്ളവയുമാണ്. മറ്റു പ്രദേശങ്ങ

ളിലേക്കാൾ ഇവിടെ യാത്രയും ദുർഘടമായിരുന്നു. റോഡുകൾ ഉന്നത നിലവാരം പുലർത്തുന്നവ തന്നെയായിരുന്നതിനാൽ ക്ഷീണം തോന്നിയില്ല. ഈസ്റ്റേൺ കേപ്പിൽ കോക്സ്റ്റഡ് എന്ന സ്ഥലത്തുള്ള നമ്മുടെ എല്ലാ ആളുകളും വി. കുർബാനയിൽ സംബന്ധിച്ചു. കോക്സ്റ്റഡ് ഭദ്രാസനത്തിലെ റോമൻ കത്തോലിക്കാ ബിഷപ്പ് അയർലൻഡ്കാരൻ ഡോ. വില്യം സാറ്റേർലിയും വി. കുർബാനയിൽ ആദിയോടന്തം സംബന്ധിക്കുകയും ഞാൻ അവിടെ ചെന്നതിലുള്ള കൃതജ്ഞതയും സന്തോഷവും പ്രകടിപ്പിക്കുകയും കേരളീയരായ അദ്ധ്യാപകർ സൗത്താഫ്രിക്കയിൽ ചെയ്യുന്ന സേവനങ്ങളെ പ്രകീർത്തിക്കുകയും ചെയ്തു. വി. കുർബാനയ്ക്ക് ശേഷം ഉണ്ടായിരുന്ന സൽക്കാരത്തിലും ബിഷപ്പും വൈദികരും സംബന്ധിച്ചു. കോക്സ്റ്റഡിൽ നിന്ന് ഞങ്ങൾ അമ്റ്റാറ്റായിലും അവിടെ നിന്നും എത്തി ബട്ടർവർത്തിലും അവിടെയും നമ്മുടെ ആളുകളുടെ പ്രാർത്ഥനായോഗങ്ങൾ ഉണ്ടായിരുന്നു. 29-ാം ഞായറാഴ്ച രാവിലെ കിംഗ്‌വില്യംസ് ടൗണിലെ ഓൾസെയ്ന്റ്സ് ദേവാലയത്തിൽ വി. കുർബാന അർപ്പിച്ചു. ട്രാൻസ്കൈ, സിഡ്കൈ, ഈസ്റ്റ് ലണ്ടൻ തുടങ്ങിയ പ്രദേശങ്ങളിലുള്ള നമ്മുടെ ആളുകൾ വി. കുർബാനയിൽ സംബന്ധിച്ചു. അന്ന് വൈകിട്ട് ഈസ്റ്റ് ലണ്ടനിൽ നിന്ന് വിമാനത്തിൽ ഞങ്ങൾ ജോഹാനസ്ബർഗിൽ തിരികെ വന്നു. തിങ്കളാഴ്ച രാവിലെ സൗത്താഫ്രിക്കയുടെ നോർത്ത് വെസ്റ്റ് പ്രൊവിൻസിലേക്ക് പോയി. ജോഹാനാസ്ബർഗിൽ നിന്നു വടക്ക് പടിഞ്ഞാറായി മൂന്ന് കി. മീറ്ററോളം യാത്ര ചെയ്ത് ഉച്ചയോടെ മാഫികിംഗ് എന്ന് അറിയപ്പെടുന്ന മബാത്തോയിലെത്തി. മെയ് ഒന്നാം തീയതി മബാത്തോയിലെ ആഗ്ലിക്കൻ പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചു. അന്ന് അവധി ദിവസമായിരുന്നതുകൊണ്ട് ആളുകൾക്ക് വി. കുർബാനയിൽ സംബന്ധിക്കുവാൻ സൗകര്യമായിരുന്നു. മബാത്തോ ബോത്സുവാനോ എന്ന രാജ്യത്തിന്റെ അതിർത്തി പട്ടണമായതുകൊണ്ട് ബോത്സുവാനയിലുള്ള നമ്മുടെ ചില ആളുകളും അവിടുത്തെ വി. കുർബാനയിൽ സംബന്ധിച്ചു. സൗത്താഫ്രിക്കയിൽ ഞാൻ അർപ്പിക്കുന്ന അവസാനത്തെ കുർബാന ആയിരുന്നു അത്.

സൗത്താഫ്രിക്കയിൽ എട്ടിടങ്ങളിൽ ഞാൻ വി. കുർബാന അർപ്പിക്കുകയും നാലഞ്ചിടങ്ങളിൽ നമ്മുടെ ആളുകളുടെ പ്രാർത്ഥനായോഗങ്ങളെ അഭിസംബോധന ചെയ്യുകയും ചെയ്തു. നാലഞ്ചു വർഷങ്ങളായി ഇവിടെയെല്ലാം തന്നെത്താൻ വണ്ടിയോടിച്ചും അല്ലാതെയും യാത്ര ചെയ്ത് നമ്മുടെ ആളുകളെ സംഘടിപ്പിച്ച് ഇടവകകൾ രൂപീകരിച്ചത് എം.ഒ. ജോണച്ചന്റെ ഉത്സാഹം കൊണ്ടാണ്. അച്ചൻ ഇപ്പോൾ വർഷം തോറും സൗത്താഫ്രിക്ക സന്ദർശിച്ച് കഷ്ടാനുഭവാഴ്ച ശുശ്രൂഷകൾ നടത്തിയും വി. കുർബാന അർപ്പിച്ചും, ക്ലാസ്സുകളും, ക്യാമ്പുകളും, കോൺഫറൻസുകളും, നടത്തിയും അച്ചൻ നമ്മുടെ ആളുകളെ ഓർത്തഡോക്സ് വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുന്നു. ഇക്കാര്യത്തിൽ അദ്ദേഹത്തെ എത്ര അഭിനന്ദിച്ചാലും മതിയാവില്ല. അവിടെ ചെന്നപ്പോൾ എല്ലാം നേരിട്ട് കണ്ട് മനസ്സിലാക്കുവാൻ എനിക്ക് സാധിച്ചു. നമ്മുടെ സൗത്താഫ്രിക്കയിലെ ഇടവകയെ അവിടുത്തെ അംഗീകരിക്കപ്പെട്ട ഒരു സഭാവിഭാഗമായി സർക്കാരിൽ രജിസ്റ്റർ ചെയ്യുന്നതിനും സാധിച്ചിട്ടുണ്ട്. ഈ ഇടവക ഇനിയും വളരണം മുഴുവൻ സമയവും സൗത്താഫ്രിക്കയിൽ പ്രവർത്തിക്കുന്ന ഒരു പുരോഹിതൻ നമ്മുടെ സഭയിൽ നിന്ന് ഇവിടെ ഉണ്ടാകേണ്ടത് ആവശ്യമാണെന്ന് എനിക്ക് തോന്നുന്നു. മബാത്തോയിലെ വി. കുർബാനയ്ക്കു ശേഷം ഒന്നാം തീയതി വൈകിട്ട് തന്നെ ഞങ്ങൾ പെട്രോറിയയിൽ തിരിച്ചെത്തി. അവിടെ നിന്ന് മെയ് മൂന്നാം തീയതി രാവിലെയുള്ള ഫ്ളൈറ്റിന് ഞാനും ശെമ്മാശനും ബോംബെയിലേക്ക് തിരികെ പോന്നു. പുതിയ അനുഭവങ്ങളും ഓർമ്മകളും സമ്മാനിച്ച ഒരു യാത്ര കൂടി അങ്ങനെ സമാപിച്ചു.

●

---

*17-ാം പേജിൽ നിന്നു തുടർച്ച.....*

ഡിയൻ പരിസ്ഥിതി വേദശാസ്ത്രജ്ഞനായ ഡഗ്ലസ് ഹാൾ[3] വിലയിരുത്തുന്നു.

### വിയോജനക്കുറിപ്പുകൾ

ഡഗ്ലസ് ഹാളിന്റെ അഭിപ്രായത്തോട് യോജിക്കുന്നുണ്ടെങ്കിൽപ്പോലും ഡേവിഡ് ജി. ഹാൾമാൻ[4] തന്റെ വിയോജനക്കുറിപ്പ് ഇവിടെ രേഖപ്പെടുത്തുന്നു. കരുതലിന്റെ ഈ ദൈവശാസ്ത്രത്തെപ്പോലും സ്വാസ്ഥ്യപൂർണമായ സന്ദേഹത്തോടെ വേണം വീക്ഷിക്കേണ്ടത് എന്നാണദ്ദേഹത്തിന്റെ അഭിപ്രായം. "സൃഷ്ടിയോടുള്ള കൂടുതൽ ഉത്തരവാദിത്വപൂർണമായ കരുതലിനാണിത് ഊന്നൽ കൊടുക്കുന്നതെങ്കിലും കാര്യവിചാരകത്വം പോലും മനുഷ്യനെ മേധാശക്തിയുടെയും നിയന്ത്രണത്തിന്റെയും സിംഹാസനത്തിലാണിരുത്തുന്നത്. ഇതൊരു മാനേജ്മെന്റ് മോഡലാണ്. അതായത് നമ്മുടെ ഇഷ്ടങ്ങൾക്കും ആവശ്യങ്ങൾക്കും അനുസൃതമായി നമുക്കു വേണ്ട രീതിയിൽ അല്ലാതെ തന്നെ പ്രകൃതിയെ വിനിയോഗിക്കുന്നു. ഭൂമിക്കേറ്റവും നല്ലതെന്താണെന്നു മനുഷ്യനറിയാമെന്ന തെറ്റിദ്ധാരണയാണിതുളവാക്കുന്നത്. ഒരു മരത്തിന്റെ കാര്യം തന്നെ എടുക്കുക. സ്വന്തം കഴിവുകളുപയോഗിച്ചു വളർന്നു പന്തലിക്കുന്നതിലൂടെ തനതായ ഒരു നല്ല ജോലിയാണിതു ചെയ്യുന്നത്. കാനഡായിലെ ഒരു വിജനപ്രദേശത്തു കാണപ്പെടുന്ന സുപ്രസിദ്ധമായ ലൂൺപക്ഷി (loon) പരിണാമത്തിന്റ 50 ലക്ഷം വർഷങ്ങളെ പിന്നിട്ടിന്നും നിലനിൽക്കുന്നു. പക്ഷേ, മനുഷ്യവർഗത്തിന്റെ ചൂഷണമാണിന്നതിന്റെ ഭാവിക്കു ഭീഷണിയായിരിക്കുന്നത്. സഹസൃഷ്ടികളുമായി എങ്ങനെ സഹവർത്തിത്വത്തോടെ ജിവിക്കാമെന്നാണു നാം പഠിക്കേണ്ടത് അല്ലാതെ നിരന്തരമായി അവയെ നിയന്ത്രിക്കാനല്ല". കാര്യവിചാരകത്വം അപകടകരമായ ഒരാശയമാണെന്നു[5] ഡോ. പൗലോസ് മാർ ഗ്രീഗോറിയോസും സമർത്ഥിക്കുന്നു. പ്രകൃതിയുടെമേൽ വിചാരകസ്ഥാനമുണ്ടെന്ന പാശ്ചാത്യ പരിസ്ഥിതിവാദികളുടെ തെറ്റായ വാദമുഖം ഇതുയർത്തി പിടിക്കുന്നുവെന്നാണദ്ദേഹത്തിന്റെ അഭിപ്രായം.

തുടരും

●

---

3. Hall Douglas John "Imaging God. Dominion as Stewardship" Grand Rapids, M.I. Erdams/Friendship press, 1986.
4. David G. Hallman's essay in 'Ecology. A Theological Response', edited by Andrews Nehling, The Gurukal Summer Institute, 1993, P. 182-183
5. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് "പരിസ്ഥിതിയും ആദ്ധ്യാത്മികതയും - പരിസ്ഥിതിയും സഭയുടെ ധർമ്മവും". എഡിറ്റർ എം. കുര്യൻ. ഒരു KCC, പ്രസിദ്ധീകരണം. 1990, P. 46

# ബാലസഭ





നടവഴികൾ.....

## പരീക്ഷണങ്ങൾ

ഠേ , സ്ക്കൂൾ ഭിത്തിയുടെ മറവിൽ നിന്നും ഒച്ചയോടെ രാജൻ പുറത്തേക്ക് കുതിച്ചു. ഇടവഴിയേ നടന്നു കൊണ്ടിരുന്ന പെൺകുട്ടികൾ ഞെട്ടലോടെ പിൻ തിരിഞ്ഞു.

ഹോ നീയായിരുന്നോ? എന്തുപറ്റി നിനക്ക് . അനുവാണത് ചോദിച്ചത്. ഞാനാണ് ഡ്രാക്കുള നിങ്ങളെ പേടിപ്പിക്കുന്ന ഭീകരൻ ഹഹഹ അവൻ ആർത്തു ചിരിച്ചു. കുട്ടികൾ ദേഷ്യത്തോടെ നടന്നകന്നു.

ലൈബ്രറിയിൽ നിന്നും ബ്രാം സ്റ്റോക്കറുടെ ഡ്രാക്കുള നോവലുകളെടുത്ത് വായിക്കാൻ തുടങ്ങിയ ശേഷം രാജൻ ഇങ്ങനെയാണ്. വിരട്ടുക എന്നത് അവന്റെ ഹോബിയായിക്കഴിഞ്ഞു. കുട്ടികൾ ഞെട്ടി വീഴുന്നതോ കരയുന്നതോ അവന് പ്രശ്നമല്ലാതായിരിക്കുന്നു. പക്ഷേ ഇന്ന് സ്ഥിതിഗതികൾ വഷളായതു തന്നെ. അനു ടീച്ചേഴ്സ് റൂമിലേക്കാണ് കയറിപ്പോകുന്നത്. നാളെ തീർച്ചയായും ശിക്ഷാ നടപടികൾ ഉണ്ടാകും.. ങ്ും വരട്ടെ! രാജൻ ചില കണക്കു കൂട്ടലുകൾ നടത്തി.

സ്ക്കൂൾ വിട്ടു വരുന്ന വഴിയിൽ തരകൻ മുതലാളിയുടെ വീട്ടുവളപ്പിനുള്ളിൽ പതിയിരുന്ന രാജൻ കൂട്ടം തെറ്റി വരുന്ന അനുവിനെ കണ്ടു. അവൾ നടന്നടുത്തപ്പോൾ..... ഠേ! അലർച്ചയോടെ അവളെ പേടിപ്പിക്കാൻ അവൻ ശബ്ദമുയർത്തിയപ്പോൾ ഉറങ്ങിക്കിടന്ന മുതലാളിയുടെ കുറ്റൻ നായ ഞെട്ടിയുണർന്ന് അവന്റെ നേരെ പാഞ്ഞടുക്കുന്നത് അവൻ ശ്രദ്ധിച്ചില്ല. പിന്നെയെല്ലാം വളരെ പെട്ടെന്നായിരുന്നു.

ആശുപത്രിയിലെ വാർഡിൽ പരുക്കുകളോടെ പുതച്ചു കിടന്ന രാജനെക്കാണാൻ അനുവുമെത്തി. വർക്കു ബുക്ക് ടീച്ചറെക്കാണിക്കാൻ പോയതിനാണോ നീ എന്നെ പേടിപ്പിച്ചത് അവൾ ചോദിച്ചു. ഏതായാലും നിനക്ക് കിടന്നു കൊണ്ടു വായിക്കാൻ ഞാൻ ഒരു പുസ്തകം കൊണ്ടു വന്നിട്ടുണ്ട്. നിനക്ക് പരീക്ഷിക്കാൻ പറ്റിയ സംഗതികൾ ഇതിലുമുണ്ട്.

ഇവളെന്താ കളിയാക്കുകയാണോ! രാജൻ ചിന്തിച്ചു. അനു സ്ക്കൂൾ ബാഗിൽ നിന്നും ഗാന്ധിജിയുടെ ചിത്രമുള്ള പുസ്തകം വലിച്ചെടുത്ത് അവന് നല്കി എന്റെ സത്യാന്വേഷണ പരീക്ഷണങ്ങൾ . ഗാന്ധിജിയുടെ ആത്മകഥ.

ഇങ്ങനെ നല്ല പരീക്ഷണങ്ങൾ നടത്തി നോക്ക് ഈ കട്ടിലിൽ കിടക്കുന്നതിനു പകരം നല്ല രാഷ്ട്രപതിക്കസേരയിലിരിക്കാം.

അവന്റെ ചുണ്ടിന്റെ കോണിൽ ഒരു പുഞ്ചിരി വിടർന്നു കൈ നീട്ടി പുസ്തകം വാങ്ങി ഇടർച്ചയോടെ രാജൻ മന്ത്രിച്ചു താങ്ക്യൂ

തോമസ് പി. കൊട്ടാരക്കര.

പ്രിയ കൊച്ചുകൂട്ടുകാരേ

മദ്ധ്യവേനലവധിക്കാലം കഴിഞ്ഞ് പുതിയ അദ്ധ്യയനവർഷത്തിലേക്ക് നമ്മൾ പ്രവേശിക്കുകയാണ്. ഈയവസരത്തിൽ നമ്മുടെ കഴിഞ്ഞ വർഷത്തെ പഠനത്തെപ്പറ്റി ചിന്തിക്കുന്നതു നല്ലതാണ്. പല പോരായ്മകളും നമ്മുക്കുണ്ടായി. അത് എന്തൊക്കെയാണ് എന്ന് കണ്ടു പിടിച്ച് ആവർത്തിക്കാതിരിക്കാൻ ശ്രദ്ധിക്കണം. പല കൂട്ടുകാരും പഠനത്തിൽ അലസത കാട്ടാറുണ്ട്. പരീക്ഷ വരുമ്പോൾ ആണ് അതിന്റെ പ്രയാസമനുഭവിക്കുന്നത്. അതുപോലെ പരീക്ഷയുടെ തലേദിവസം പഠിക്കാൻ എന്നു ചിന്തിച്ച് പഠനം നീട്ടിവയ്ക്കുന്നവരുമുണ്ട്. അങ്ങനെയുള്ളവർക്കും യഥാർത്ഥ വിജയം കണ്ടെത്താൻ സാധിക്കില്ല.

പഠിക്കുമ്പോൾ പ്രധാനമായും നമ്മൾ അറിഞ്ഞിരിക്കേണ്ട ചില കാര്യങ്ങൾ:- ഒരു ടൈംടേബിൾ ഉണ്ടാക്കി അതനുസരിച്ച പഠനവും മറ്റു കാര്യങ്ങളും ക്രമീകരിക്കണം. അതാതു ദിവസങ്ങളിൽ പഠിക്കാനുള്ളത് പഠിച്ച് മാത്രമേ പുതിയ ദിവസങ്ങളിലേക്ക് പ്രവേശിക്കാവൂ. പല കൂട്ടുകാർക്കും എത്ര പഠിച്ചാലും ഓർത്തിരിക്കില്ല അതിനൊരു പോം വഴി പല പ്രാവശ്യം എഴുതി പഠിക്കുക മാത്രമാണ്.

സ്ക്കൂൾ ജീവിതം എന്നും നല്ല സ്മരണകൾ നിറഞ്ഞതാണ്. അതിന് കൂടുതൽ പകിട്ടേകാൻ ഉയർന്ന മാർക്കുകൾ സാധിക്കും. സ്കൂൾ തുറക്കുന്ന ഈ അവസരത്തിൽ തന്നെ നല്ല തീരുമാനങ്ങളോട്, ദൈവചിന്തയോടെ, നല്ല കൂട്ടുകാരോടൊപ്പമുള്ള ഒരു അദ്ധ്യയനവർഷം ആരംഭിക്കാം. നല്ല ആരംഭം കുറിച്ചെങ്കിൽ നല്ല അവസാനവും ലഭിക്കും. നമ്മുടെ കൂടെ പഠിക്കുന്ന പാവപ്പെട്ട കുട്ടികളുടെ ആവശ്യങ്ങൾ മനസ്സിലാക്കി നമ്മുടെ കഴിവ് അനുസരിച്ച് അവരെ സഹായിക്കാനും സാധിക്കണം. എപ്പോൾ പഠിക്കുന്നതിനു മുമ്പും പഠിച്ചതിനുശേഷവും പ്രാർത്ഥിക്കാൻ മറക്കരുത്. ആദ്യമായി സ്ക്കൂളുകളിലേക്ക് വരുന്ന കൊച്ചുകൂട്ടുകാർക്ക് ചേട്ടന്റെ ആശംസകൾ. യേശുനാഥനിലുള്ള അടിയുറച്ച വിശ്വാസത്തോടെ പുതിയ അദ്ധ്യയനവർഷത്തിലേക്ക് കടക്കുന്ന എല്ലാ കൂട്ടുകാർക്കും ഒരായിരം ആശംസകൾ നേർന്നുകൊണ്ട്

നിങ്ങളുടെ എബിച്ചേട്ടൻ.

## ബുദ്ധിമാൻ

ഇപ്പോൾ വധൂവരന്മാർ അമിട്ട് പൊട്ടിച്ചു കൊണ്ട് പുതിയ ജീവിതത്തിലേക്ക്...

ചെറുക്കൻ ഒരു പുരോഗമന വാദിയാണ്. വെളിച്ചം തെളിക്കുമ്പോൾ ശബ്ദവും വേണം എന്നാ നിലപാട്

## കൂട്ടുകാരുടെ ചിത്രങ്ങൾ



സാജൻ സുരേഷ്(7)
കോളജ്റോഡ്, പുലമൺ



ബെന്നിക് അലക്സ്(13)
[illegible] മുട്ടം



ജെഷ്വ
യോഹന്നാൻ (10)
ഊട്ടുപാറ പി.ഒ.,
കോന്നി.



ബിൻസി കെ. വർക്കി(13)
സെന്റ് മേരീസ് ചർച്ച്, യാക്കര

എന്നുമെന്നും നാം
നമ്മുടെ നാഥനു
സ്തുതിഗീതികൾ
പാടിടേണം.
[illegible]
[illegible]
നമ്മുടെ പ്രാർത്ഥന
[illegible]

ഷാരോൺ സാറാ ജോൺ(7)
സെന്റ്. മേരീസ് ചർച്ച്, യാക്കര

### വചന പാത്രം....

ജ്ഞാനമുള്ള മകൻ അപ്പനെ സന്തോഷിപ്പിക്കുന്നു. ഭോഷനായ മകൻ അമ്മയ്ക്ക് വ്യസനഹേതുവാകുന്നു. (സദൃ. 10:1)

**2ND DEATH ANNIVERSARY**
**26-5-2001**



**MARIAMMA GEORGE**

**IST DEATH ANNIVERSARY**
**6-6-2001**



**T.C. GEORGE**

**THYKOOTTATHIL HOUSE**
**PUTHENPEEDIKA, OMALLOOR**
**PATHENAMTHITTA**

*"നിന്റെ മഹത്വമുദിക്കുന്നാൾ, നിൽക്കണമിവർ വലഭാഗത്തിൽ"*

**INSERTED BY SORROWING FAMILY MEMBERS**

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053–ഉം രൂപയുടെ സൗജന്യചികിത്സ അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവർത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, **ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# ഞായർദിന ചിന്തകൾ

ഫാ. ജോസഫ് സാമുവേൽ കറുകയിൽ

### ജൂൺ 24.
### പെന്തിക്കോസ്തിക്കു ശേഷം മൂന്നാം ഞായർ
### വി. യോഹന്നാൻ 6:35–46

ഇന്നത്തെ വേദവായനയിൽ യേശു ജീവന്റെ അപ്പമാകുന്നുവെന്നും തന്നെ അയച്ചവന്റെ വേല തികക്കുന്നതാകുന്നു തന്റെ ദൗത്യമെന്നും കർത്താവു പറയുന്നു. ഞാൻ ജീവന്റെ അപ്പം ആകുന്നു എന്ന പ്രസ്താവന പല ആഴ്ചകളിലെയും വായനയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

**1. യേശു ജീവന്റെ അപ്പം ആകുന്നു.**

ലോകത്തെ പോഷിപ്പിപ്പാൻ മുകളിൽ നിന്നും വന്ന ജീവന്റെ അപ്പമാണ് യേശു. മന്നാ വന്നതും മുകളിൽ നിന്നായിരുന്നു. കൂടാരത്തിനു ചുറ്റും ജനത്തിന് ആവശ്യത്തിന് പെറുക്കിയെടുക്കാവുന്ന വിധം താഴെവീണു കിടന്ന ആഹാരമായിരുന്നു മന്ന. മന്നാ ഭക്ഷിച്ചവർ പിന്നീട് മരിച്ചു. എന്നാൽ യേശു എന്ന ജീവമന്ന ഈ ലോകത്തിലെ ജീവിതത്തിനു മാത്രമല്ല വരുവാനുള്ള ലോകത്തിലേയും ഉതകുന്ന ആത്മീയാഹാരമാണ്. അവൻ ജീവിപ്പിക്കുന്നവരും ജീവൻ നൽകുന്നവനുമായ അപ്പം ആണ്. നിത്യജീവൻ പ്രദാനം ചെയ്യുന്ന ആത്മീയ ഭക്ഷണമാണവൻ. അവനെ അപ്പവീഞ്ഞായ് ഇന്നു നാം കാണുന്നു. അനുഭവിക്കുന്നു.

**2. അയച്ചവന്റെ ഇഷ്ടം ചെയ്യുവാൻ വന്ന കർത്താവ്.**

അയച്ചവന്റെ ഇഷ്ടം ചെയ്യുന്നതാണ് എന്റെ ആഹാരം എന്ന് കർത്താവു പറയുന്നു. നാം നമ്മുടെ ഇഷ്ടം, ദൈവ ഇഷ്ടമായി വ്യാഖ്യാനിക്കുന്നു. കുരിശു മരണത്തിന്റെ തലേനാൾ പ്രാർത്ഥിച്ചു. ഈ പാനപാത്രം എങ്കൽ നിന്ന് കഴിയുമെങ്കിൽ നീക്കണമേ, എങ്കിലും എന്റെയിഷ്ടമല്ല അങ്ങയുടെ ഇഷ്ടം നടക്കണം. ദൈവയിഷ്ടം നിർവഹിക്കപ്പെടുമ്പോൾ പലപ്പോഴും നമ്മുടെ ഹിതത്തിന് എതിരായിരിക്കാം നാം ആരുടെ ഇഷ്ടത്തിന് അധീനർ?

**3) പുത്രനെ നോക്കി വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്.**

മരുഭൂമിയിൽ മോശ പിത്തള സർപ്പത്തെ ഉയർത്തിയ പോലെ, അഗ്നി സർപ്പത്തിന്റെ കടിയിൽ നിന്നു രക്ഷപെടാൻ പിത്തള സർപ്പത്തെ നോക്കുക. പിശാചിൽ നിന്നുള്ള രക്ഷ യേശുവിനെ നോക്കി അവനിൽ വിശ്വസിക്കുക. അതാണ് നിത്യജീവൻ. ശവപ്പെട്ടിയ്ക്ക് അപ്പുറത്തേക്കും ഉള്ള ജീവൻ.

> **മാർബിൾ പതിപ്പിച്ച ശേഷം അതിന്റെ പുറത്ത് കയറ്റുപായ് വിരിക്കുന്ന പള്ളിക്കാർ ചെയ്യുന്നത് ആവശ്യമോ, ധൂർത്തോ എന്നു ചിന്തിക്കുക. വെടിക്കെട്ടിന് ഒരുലക്ഷം മുടക്കുന്നവർ ശുശ്രൂഷക്കാരന് നൂറു രൂപാ കൊടുക്കാൻ ലുബ്ധു കാട്ടുന്നതു കാണാം.**

**4) ദൈവത്താൽ ആകർഷിക്കപ്പെടുന്നവൻ അവന്റെ അടുക്കൽ വരുന്നു.**

ദൈവത്താൽ ആകർഷിക്കപ്പെട്ടു വരുന്നവരെയും മറ്റു പലതും ആകർഷിച്ചുവരുന്നവരെയും തമ്മിൽ വേഗം തിരിച്ചറിയാം. "താനേ വിരിയുന്ന പൂക്കൾക്ക് സൗരഭ്യം കൂടും തല്ലി വിരിക്കുന്നവയ്ക്ക് അതുണ്ടാവില്ല".

**5) വിശപ്പും ദാഹവും മാറാൻ അവങ്കൽ വരിക.**

പല കാര്യങ്ങൾക്കായുള്ള ദാഹം, വിശപ്പ് ഇന്നുണ്ട്, പാളയും കയറും ഇല്ലാതെ കോരുവാൻ അവങ്കൽ വരിക. ദ്രവ്യമില്ലാത്തവരോ അവങ്കൽ വരിക. പിന്നെയും പിന്നെയും ദാഹിക്കുന്ന വെള്ളമല്ല. ശാന്തി തരുന്ന ജീവജല ഉറവ അവനാണ്.

### ജൂലായ് 1
### പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ
### വി. ലൂക്കോസ് 10:1–16

കർത്താവ് 70 അറിയിപ്പുകാരെ നിയമിച്ചു ഈ രണ്ടീ രണ്ടായി അയച്ചുകൊണ്ട് അവർക്ക് നൽകുന്ന ഉപദേശങ്ങളും നിർദേശങ്ങളുമാണ് ഇന്നത്തെ വേദവായനാഭാഗം.

**1) കൊയ്ത്ത് വളരെ, പക്ഷെ അവ കാണണമെങ്കിൽ തല ഉയർത്തിനോക്കണം.**

യേശു പറഞ്ഞു കൊയ്ത്തു വളരെയുണ്ട്. പക്ഷെ വേലക്കാരോ ചുരുക്കം. നമ്മുടെ ചുറ്റും കണ്ണോടിച്ചാൽ വേലക്കാരുടെ അഭാവം കാണാം. വെറുതെ മെനക്കെട്ട് നിൽക്കുന്ന വേലക്കാരെ കാണാം. ആരും വിളിക്കാത്തതിനാൽ മെനക്കെട്ടു നിൽക്കുന്നു എന്നു പറയുന്നവരെ കാണാം. വേലസ്ഥലത്തെ പ്രശ്നങ്ങൾ കാരണം പിന്മാറിയിരിക്കുന്നവരെ കാണാം. ഇതിൽ കൂടുതൽ എന്തു വേലയാണ് ചെയ്യാനുള്ളത് എന്ന് ചോദിക്കുന്നവരെ കാണാം. എന്നാൽ യേശു ശമര്യാക്കാരിയോടു സംസാരിക്കുന്നവേളയിൽ ശിഷ്യരോടു പറയുന്നു തല പൊക്കി നോക്കിയാൽ നിലങ്ങൾ കൊയ്ത്തിനു വിളഞ്ഞിരിക്കുന്നതു കാണാം. യോഹന്നാൻ 4:35 തലപൊക്കി നോക്കുന്നവർക്കു മാത്രമെ വേലയുടെ ആവശ്യകത മനസ്സിലാകയുള്ളു. ഒട്ടകത്തെപ്പോലെ തലമണ്ണിൽ പൂഴ്ത്തി കഴിയുന്നവർക്ക് വേല കാണാനോ, ജനത്തിന്റെ ആവശ്യം അറിയാനോ, സമൂഹത്തിന്റെ സ്വന്ദനം അറിയാനോ, കാലത്തിന്റെ ആവശ്യം അറിയാനോ കഴിയാതെ പോകുന്നു.

**2. ചെന്നായ്ക്കളെ കുഞ്ഞാടുകൾ ഭയക്കേണ്ടാ കാരണം അവന്റെ വടിയും,**



## ഞായർദിന ചിന്തകൾ

കോലും നിന്നെ ആശ്വസിപ്പിക്കും.

ചെന്നായ്കളുടെ ഉപദ്രവം ഭയന്ന് കുഞ്ഞാടുകൾ പിന്മാറരുത്. വയൽ പ്രദേശത്ത് ചെന്നായ്ക്കൾ ഉണ്ടായേക്കാം അവ പ്രതീക്ഷിച്ചു കൊണ്ട് പോയാൽ മതി. പക്ഷെ കുഞ്ഞാടുകൾ ഇടയന്റെ ഇഷ്ടപ്രകാരം പോവുക ചെന്നായ്ക്കളെ കൈകാര്യം ചെയ്യുന്ന ഇടയന്റെ കൈയിൽ അനുദിനം നിന്നെ നടത്തുന്ന വടിയും ശത്രുക്കളെ ഒഴിക്കുന്ന കോലും ഉണ്ട് എന്ന് ആശ്വസിക്കുക.

**3) സ്വീകരിക്കുന്നവരോടും സ്വീകരിക്കാത്തവരോടും ദൈവരാജ്യം പ്രസംഗിക്ക.**

സ്വീകരിക്കാത്തവനെ നിർബ്ബന്ധിച്ചു സ്വീകരിപ്പിക്കേണ്ടതില്ല. നിർബന്ധിത മത പരിവർത്തനം നമ്മുടെ അജണ്ടായിലുള്ളതല്ല. ദൈവരാജ്യം സമീപിച്ചിരിക്കുന്നു എന്നറിയിക്ക. സ്വീകരിക്കാത്തവനെ നീ വിരോധിക്കേണ്ടാ. നിന്റെ ദൗത്യം നീ ചെയ്ക.

**4 ദൈവപ്രവൃത്തികളെ ഗണ്യമാക്കാതെ പോയ കോരസീനും ബേത്ത് സയിദയ്ക്കും കഷ്ടം**

ദൈവത്തിന്റ വീര്യ പ്രവൃത്തികൾ ധാരാളം നടന്ന ഈ സ്ഥലങ്ങൾ അവയെ ഗണ്യമാക്കാതെ പോയി. തമ്മിൽ നടന്ന ദിവ്യപ്രവൃത്തികൾ നാം അവഗണിക്കുന്നുവോ? നാം കേട്ട വചനങ്ങൾ, നാം കണ്ട ആരാധനകൾ, നാം സംബന്ധിച്ച ശുശ്രൂഷകൾ, നമുക്കു കിട്ടിയ ആത്മീയാനുഭവങ്ങൾ. നമുക്കു കിട്ടിയ പൈതൃകം, ഇവയൊക്കെ നാം അലക്ഷ്യമാക്കി, ഗണ്യമാക്കാതെ കളയുന്നുവോ? ഇത്രയും കാര്യങ്ങൾ മറ്റുവല്ലവർക്കും കിട്ടിയിരുന്നെങ്കിൽ അവർ എത്ര വ്യത്യാസപ്പെടുമായിരുന്നു? ഇതാണ് ഇവിടെ കഷ്ടം എന്നു കാണുന്നത്.

**5. അഹങ്കാരത്തിന്റെ ഫലം തകർച്ച.**

രാജ്യമായാലും, സമൂഹമായാലും, വ്യക്തിയായാലും അഹങ്കാരം ആപത്തിലേക്കു നയിക്കും. പണം, ആരോഗ്യം, സൗന്ദര്യം, കഴിവുകൾ എന്നിവയെല്ലാം നമ്മെ താഴ്മയിലേക്കു നയിക്കേണ്ടതാണ്. പക്ഷെ അഹങ്കാരത്തിനുള്ള ഉപാധികളായി മാറുന്നു. അതിന്റെ ഫലം തകർച്ചയാണ്. സൗന്ദര്യവാനായ അബ്ശാലോം അവന്റെ തലമുടി തന്നെ അവന്റെ തകർച്ച വരുത്തി. സ്ഥാനത്തിരുന്ന ഹാമാന്റെ അഹങ്കാരം അവനെ തകർത്തു. ആരോഗ്യവാനായ ശിംശോൻ തകർന്നുപോയി. പണക്കാരനായ ലോത്തിന്റെ കുടുംബം തകർന്നു. കഫർന്നഹും പാതാളത്തോളം പോയി. ഏറ്റം താഴ്ത്തപ്പെട്ട വി. മറിയം ഏറ്റം ഉയർത്തപ്പെട്ടു.

### ജൂലായ് 8
### പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായർ
### വി. ലൂക്കോസ് 9:10–17

കർതൃശിഷ്യന്മാർ കടന്നു വന്ന് തങ്ങൾ ചെയ്ത ശുശ്രൂഷയെക്കുറിച്ച് യേശുവിനെ അറിയിക്കുന്നു. ബെത്സയിദ പട്ടണത്തിലേക്ക് കർത്താവ് അവരെക്കൂട്ടിക്കൊണ്ടുപ്പോയപ്പോൾ ജനം പിന്തുടർന്നു. അവിടെ നടന്ന സംഭവങ്ങളുടെ വിശദീകരണമാണ് ഇന്നത്തെ വേദവായന.

**1. യേശുവിനെ പുന്തുടർന്നവരുടെ ആത്മീയ-ശാരീരിക-മാനസികാവശ്യങ്ങൾ അവൻ നിവർത്തിക്കുന്നു.**

യേശുവിന്റെ ശുശ്രൂഷ ശ്രദ്ധിച്ചാൽ കർത്താവ് അവരോട് മാനസ്സാന്തരം പ്രസംഗിക്കുന്നു. രോഗികളെ സൗഖ്യമാക്കുന്നു. ശരീരസൗഖ്യം, ആത്മീയസൗഖ്യം എന്നിവ നൽകുന്നു. അതോടൊപ്പം തന്നെ അനുഗമിക്കുന്നവരുടെ ശാരീരികാവശ്യവും മനസ്സിലാക്കുവാൻ കർത്താവ് തയ്യാറാവുന്നതു ശ്രദ്ധേയമാണ്.

**2. ഉത്തരവാദിത്വം ഏറ്റെടുക്കാതെ ഒഴിയാൻ വെമ്പൽകൊള്ളുന്ന ശിഷ്യർ.**

സമയം വൈകി, സ്ഥലം മരുഭൂമിയാണ് ഇവരെ പറഞ്ഞയക്കണം എന്ന ശിഷ്യന്മാരുടെ ഓർമ്മപ്പെടുത്തൽ എന്തിനാണ്. കലാതീതനായ ദൈവത്തിന് സമയം അറിയില്ലേ? സ്ഥലം അറിയില്ലേ? പിന്നെന്തിനാണ് ഈ ഓർമ്മപ്പെടുത്തൽ? ഉത്തരവാദിത്തം ഏറ്റെടുക്കാനാവാതെ എത്രയും പെട്ടെന്ന് ഇവരെ പറഞ്ഞയച്ചില്ലെങ്കിൽ ബന്ധപ്പാടുകൾ തങ്ങളുടെ തലയിൽ വരാതിരിക്കാനുള്ള വെമ്പൽ പ്രകടമാണ്. നാമും ഉത്തരവാദിത്തങ്ങൾ ഏൽക്കാതെ മറ്റാരുടെയെങ്കിലും തലയിൽ കെട്ടിവെക്കാനോ, ഒഴിഞ്ഞുമാറാനോ ഉള്ള അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നവരാണ്.

**3. ഉള്ള അവസ്ഥ അറിയിക്കുക ബാക്കി വേണ്ടത് അവൻ ചെയ്തുകൊള്ളും.**

അഞ്ചപ്പവും രണ്ടു മീനും ഉണ്ട് എന്ന യഥാർത്ഥാവസ്ഥ അറിയിച്ചു. അതുമതി അവൻ ഉള്ളതിനെ വാഴ്ത്തും. അനുഗ്രഹിക്കും മുറിക്കും ആ അനുഗ്രഹം സമൃദ്ധിയാകും. അവൻ കൈയിലെടുത്തതൊന്നും അനുഗ്രഹിക്കപ്പെടാതിരുന്നിട്ടില്ല. അവൻ വാഴ്ത്തിയതൊന്നും പാഴാകുന്നില്ല. നാം ഉള്ള അവസ്ഥ അറിയിച്ച് അർപ്പിക്കുക. വിക്കനെ ശക്തനാക്കും, ആട്ടിടയനെ രാജാവാക്കും.

**4. പന്തിപന്തിയായി ഇരുത്തുവാൻ കല്പിക്കുന്ന യേശു**

അൻപതു വീതം പന്തിയായി ഇരുത്തുന്നു. ദിവസങ്ങൾ പട്ടിണിയായിരുന്ന ജനത്തെ എന്തിനാണ് ഇങ്ങനെ ഇരുത്തുന്നത്. നമ്മുടെ ആത്മീയവും ഭൗതീകവുമായ ശുശ്രൂഷകൾക്ക് ഒരു ചന്തവും ഭംഗിയും ദൈവം ആവശ്യപ്പെടുന്നു. വി. കുർബ്ബാനാനന്തരം കൈമുത്തുവാൻ വരുന്ന ജനത്തിന്റെ തള്ളും., പൊതുയോഗങ്ങളിലെ ബഹളവും, ദുഃഖവെള്ളിയാഴ്ചത്തെ കഞ്ഞി കുടിക്കുന്നിടത്തെ ഉന്തും തള്ളുമൊന്നും ചന്തമല്ലായെന്നും ഈ ചന്തമില്ലെങ്കിൽ വെറും ചന്തയാകുന്നുവെന്നും ഓർക്കുക.

**5. ശേഷിച്ചവ ശേഖരിക്കുവാൻ കല്പിക്കുന്ന യേശു.**

പേടിച്ചും, അവിശ്വസിച്ചും ഇരുന്ന ശിഷ്യരെക്കൊണ്ടു തന്നെ ഓരോ കുട്ട അപ്പം ശേഖരിപ്പിക്കുന്നു. വെറുതെ ഉണ്ടായതല്ലേ, പോകട്ടെ എന്നു കരുതാതെ ധൂർത്തടിക്കാതെ, നശിപ്പിക്കാതെ ശേഖരിക്കുവാൻ കർത്താവു പഠിപ്പിക്കുന്നു. അനാവശ്യ ചെലവുകളും ധൂർത്തും പാപമാണ്. ചെലവാക്കേണ്ടിടത്ത് ലുബ്ധും ആവശ്യമില്ലാത്തിടത്തെ ധൂർത്തും ഇടവകകളിലും, വ്യക്തികളിലും ഇന്ന് ഏറിവരുന്നതായി കാണാം. മാർബിൾ പതിപ്പിച്ച ശേഷം അതിന്റെ പുറത്ത് കയറ്റുപായ് വിരിക്കുന്ന പള്ളിക്കാർ ചെയ്യുന്നത് ആവശ്യമോ, ധൂർത്തോ എന്നു ചിന്തിക്കുക. വെടിക്കെട്ടിന് ഒരുലക്ഷം മുടക്കുന്നവർ ശുശ്രൂഷക്കാരന് നൂറു രൂപാ കൊടുക്കാൻ ലുബ്ധുകാട്ടുന്നതു കാണാം.

●

# ബൈബിൾപഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി–682 308

## റോമാലേഖനം 13,14 അധ്യായങ്ങൾ

*ചോദ്യം:*

1) അധികാരങ്ങൾ ആരാൽ നിയമിക്കപ്പെട്ടിരുന്നു അതിനോട് വിശ്വാസികളുടെ പ്രതികരണമെന്ത്?

2) എന്തിനോട് എതിർക്കുന്നവരാണ് ശിക്ഷാവിധിയിൽ ആകുന്നത്?

3) അധികാരസ്ഥനെ ഭയപ്പെടാതിരിക്കണമെങ്കിൽ എന്തു ചെയ്യണം?

4) എല്ലാവർക്കും കടമായുള്ളത് കൊടുപ്പിൻ എന്നത് വ്യക്തമാക്കുക?

5) കൂട്ടുകാരനെ നിന്നെപ്പോലെ സ്നേഹിക്ക എന്നീ വചനത്തിൽ സാക്ഷേപിച്ചിരിക്കുന്ന കല്പനകളെതെല്ലാം?

6) ഏത് സൽഗുണത്തിലൂടെയാണ് ന്യായപ്രമാണത്തിന്റെ നിവൃത്തി ഉണ്ടാകുന്നത്?

7) "കർത്താവായ യേശുക്രിസ്തുവിനെ തന്നെ ധരിച്ചുകൊള്ളുക മോഹങ്ങൾ ജനിക്കുമാറു ജഡത്തിനായി ചിന്തിക്കരുത്? എന്നത് ഒരു മുൻവാകൃത്തിൽ വ്യക്തമാക്കുന്നുണ്ട്. ആ വാക്യം എഴുതുക.

8) 14: 1–12 വരെയുള്ള വാക്യങ്ങളുടെ സത്ത എന്താണു?

9) 14: 13–23 വാക്യങ്ങളിൽ പറയുന്ന ശക്തരായവരുടെ കടമകൾ എന്തെല്ലാം ചുരുക്കമായി എഴുതുക.

### ഏപ്രിൽ ലക്കത്തിലെ എല്ലാ ഉത്തരങ്ങളും ശരിയാക്കിയവരുടെ പേരുവിവരം

1. Mariamma George, Geo Bhavan, Pandalam
2. Ms. Nithya Kuriakose, Salem, 636007
3. Mrs. Aleyamma Paulose, Manalil, Chellengode 673581
4. Ms. Moley Mathew, Naranganam.
5. Ms. Omana Mathew, Noida, Sector-34
6. Mrs. Aleyamma Philip, Mayeer Vihar - I, Delhi-110091
7. T. Abraham, Thadathil, Kadammanitta - 689649
8. Mrs. Alice Abraham, Anthariathu, Coimbatore-641011

## റോമാലേഖനം 11,12 അധ്യായങ്ങൾ

*ഉത്തരം:*

1) ഇല്ല. ഒരുനാളും ഇല്ല. (11:1)

2) ബെന്യാമീൻ ഗോത്രം (11:1)

3) 7000 പേരെ ശേഷിപ്പിച്ചിരുന്നു (11:4)

4) കൃപായാലുള്ള തെരെഞ്ഞെടുപ്പിൻ പ്രകാരം (11:5)

5) യഹൂദന്മാർക്ക് എരിവ് വരുത്തുവാൻ അവരുടെ ലംഘനം ഹേതുവായി ജാതികൾക്ക് രക്ഷവരും എന്നേത് (11:11)

6) വി. പൗലോസ് (11:13)

7) ജാതികളുടെ പൂർണ്ണ സംഖ്യ ചേരുവോളം യിസ്രായേലിൽ അംശമായി കാഠിന്യം ഭവിച്ചിരിക്കുന്നു. ഇങ്ങനെ ഇസ്രായേൽ മുഴുവനും രക്ഷിക്കപ്പെടും (11:26)

8) സകലവും അവനിൽ നിന്നും അവനാലും അവങ്കലേക്കും ആകുന്നതിനാൽ (11:36)

9) നമ്മൾ ബുദ്ധിയുള്ള ആരാധനയായി നമ്മുടെ ശരീരങ്ങളെ ജീവനും, വിശുദ്ധിയും ദൈവത്തിന് പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ (12:1)

10) ഈ ലോകത്തിനു അനുരൂപപ്പെട്ടില്ല, നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം തിരിച്ചറിയും (12:2).

11) പ്രവചനം/ശുശ്രൂഷ/പഠിപ്പിക്കുക/പ്രബോധിപ്പിക്കുക/ദാനം ചെയ്യുക/ഭരിക്കുക/ കരുണകാണിക്കുക. (12:6–8)

12) a) തിന്മയെ വെറുക്കുക(v.9) (b) നന്മയോടുപറ്റി ചേരണം., (c) സഹോദര നിർവിശേഷമായ സ്നേഹം പുലർത്തണം. (d) ആദരിക്കുന്നതിൽ മുന്നിട്ടു നില്ക്കുക. (e) അലസത ഉണ്ടാകരുത്. (f) ആത്മാവിൽ തീഷ്ണത പുലർത്തണം. (g) കർത്താവിനെ സേവിക്കുക. (h) പ്രത്യാശയിൽ ആനന്ദിക്കുക. (i) കഷ്ടതയിൽ സഹനം പ്രകടമാക്കുക. (j) പ്രാർത്ഥനയിൽ സ്ഥിരനിഷ്ഠ പാലിക്കുക. (k) വിശ്വാസികളുടെ ആവശ്യങ്ങളിൽ സഹായിക്കുക. (l) അതിഥി സൽക്കാരം ആചരിക്കുക.

13) 1. ഉപദ്രവിക്കുന്നവരെ അനുഗ്രഹിക്കുന്നതിലൂടെ.

2. സന്തോഷിക്കുന്നവരോടുകൂടി സന്തോഷിക്കുന്നതിലൂടെ.

3. അന്യോന്യം ഏകമനസ്സായി വർദ്ധിക്കുന്നതിലൂടെ.

4. വലിയവനെന്നഭാവം വെടിയുന്നതിലൂടെ.

5. എല്ലാവരോടും സൗഹൃദവും സമാധാനവും പുലർത്തുന്നതിൽ.

6. നന്മയാൽ തിന്മയെ ജയിക്കുന്നതിലൂടെ.

# 40–ാം ചരമദിനം
# 17.06.2001







*"ആചാര്യേശാ മശിഹാ കൂദാശകളർപ്പി–
ച്ചോരീയാചാര്യനേകുക പുണ്യം
നാഥാ സ്തോത്രം."*

1971 – 1999 വരെ മാങ്ങാനം ഏബനേസർ
ഓർത്തഡോക്സ് ചർച്ചിന്റെ
വികാരിയായി സേവനം അനുഷ്ഠിച്ച
ടി.ജി. സഖറിയാച്ചന്
ആദരാഞ്ജലികൾ

**വികാരിയും, ഇടവകാംഗങ്ങളും
ഏബനേസർ ഓർത്തഡോക്സ് ചർച്ച്
മാങ്ങാനം, കോട്ടയം.**

പ്രതിമാസചിന്തകൾ IV

# പ്രശ്നങ്ങളിൽ നിന്ന് ഒളിച്ചോടുന്നവർ

## ഗുരുജി

പ്രശ്നങ്ങളെ നേരിടാൻ പലരും സ്വീകരിച്ചിരിക്കുന്ന ഒരു മാർഗ്ഗം പ്രശ്നങ്ങളിൽ നിന്നു തന്നെ ഒളിച്ചോടുക എന്നതാണ്. രാഷ്ട്രീയക്കാരും ബ്യൂറോക്രാറ്റുകളും സൗകര്യപൂർവ്വം ഉപയോഗിക്കുന്ന തന്ത്രമാണിത്. പ്രശ്നം രൂക്ഷമാകുമ്പോൾ, ഭാര്യ ഭർത്താവിൽ നിന്നും, കുട്ടികൾ മാതാപിതാക്കളിൽ നിന്നും, ഭരണകർത്താക്കൾ ജനങ്ങളിൽ നിന്നും അകന്നു നില്കാൻ ശ്രമിക്കുന്നു. ഒളിച്ചോട്ടം ചിലരെയെങ്കിലും ആത്മഹത്യയുടെ വക്കിലെത്തിക്കുന്നു. പ്രശ്നങ്ങളെ അഭിമുഖീകരിക്കാൻ അശക്തരാണവർ. നമ്മുടെ സമൂഹത്തിലും, സഭയിലും, കുടുംബങ്ങളിലും പല പ്രശ്നങ്ങളും പരിഹരിക്കപെടാതെ കിടക്കുന്നതിന്റെ പ്രധാന കാരണവും ഇതാണ്. ചിലരിൽ ഈ ഒളിച്ചോടൽ ഒരു സ്വഭാവമായി തന്നെ വളർന്നിരിക്കുന്നു. ബൈബിൾ കഥാപാത്രമായ ഹാഗാർ – അബ്രഹാം കുടുംബത്തിലെ ദാസി-ഇത്തരം ഒരു സമീപനം സ്വീകരിച്ച വളാണ്. പ്രശ്നം സങ്കീർണ്ണമായതോടെ കൂടുതൽ കൂടുതൽ അവൾ അതിൽ നിന്നകന്നു നില്ക്കാൻ ശ്രമിച്ചു. "ഹാഗാർ പരിഹാരമാർഗ്ഗം" (Hagar Solution) എന്നാണ് ചില വേദശാസ്ത്ര വ്യാഖ്യാതാക്കൾ ഈ ഒളിച്ചോട്ട സ്വഭാവത്തെ വിശേഷിപ്പിച്ചിരിക്കുന്നത്.

അബ്രഹാമിന്റെ ഭാര്യ സാറായി മക്കളെ പ്രസവിച്ചിരുന്നില്ല. അതുകൊണ്ട് മിശ്രയീമ്യ ദാസിയായ ഹാഗാറിനോട് തന്റെ ഭർത്താവായ അബ്രഹാമിന്റെ ഭാര്യ ആയിരിക്കാൻ സാറായി ആവശ്യപ്പെട്ടു. അങ്ങനെയെങ്കിലും അബ്രഹാമിന് ഹാഗാറിൽ ഒരു അവകാശി ഉണ്ടാവട്ടെ എന്ന് സാറായി ആഗ്രഹിച്ചു. ദാസിയായ ഹാഗാറിന് ഈ നിർദ്ദേശം സ്വീകരിക്കുകമാത്രമേ നിവൃത്തി ഉണ്ടായിരുന്നുള്ളു. പക്ഷേ, ഗർഭം ധരിച്ചതോടെ ഹാഗാറിന്റെ സ്വഭാവത്തിന് മാറ്റമുണ്ടായി. അഹങ്കാരവും വെറുപ്പും അവളിൽ ശക്തമായി. അതോടെ യജമാനത്തി അവളുടെ കണ്ണിന് നിന്ദിതയായി. ഫലമോ? സാറായി ദാസിയോട് ക്രൂരമായി ഇടപെടാൻ തുടങ്ങി. പ്രശ്നം ദൈവസഹായത്താൽ രമ്യമായി പരിഹരിക്കുന്നതിനു പകരം, ഹാഗാർ കണ്ടുപിടിച്ച മാർഗം യജമാനത്തിയിൽ നിന്ന് ഒളിച്ചോടുക എന്നതായിരുന്നു. പക്ഷേ യഹോവയുടെ ദൂതൻ വഴിയിൽ ഹാഗാറിന് വെളിപ്പെട്ട് തന്റെ യജമാനത്തിയുടെ അടുക്കൽ മടങ്ങി ചെന്ന് അവൾക്കു കീഴ്പെട്ടിരിക്കാൻ ആവശ്യപ്പെട്ടു. പ്രശ്നത്തിനുത്തരവാദിയായ സാറായിയെ ഹാഗാർ അഭിമുഖീകരിക്കട്ടെ എന്നാണ് ദൈവം നിശ്ചയിച്ചത്. ഹാഗാറിന്റെ ഭാഗം എത്രമാത്രം ന്യായീകരിക്കാവുന്നതാണെങ്കിലും അവളുടെ യജമാനത്തിയോടുള്ള മനോഭാവത്തിന് മാറ്റം ഉണ്ടാവണമെന്നും ദൈവം ആഗ്രഹിച്ചു. ദൈവകല്പന പ്രകാരം, ഹാഗാർ തിരികെ ചെന്ന് ഒരു മകനെ പ്രസവിച്ചു. യിശ്മയേൽ എന്നവനു പേരിട്ടു. പക്ഷേ, സാറായിയുടെ തുടർന്നുള്ള വന്ധ്യത അവർ തമ്മിലുള്ള ശത്രുത വർദ്ധിപ്പിച്ചതേയുള്ളു. എന്നാൽ ദൈവം സാറായിയെ അനുഗ്രഹിച്ചു. അവൾക്കും ഒരു മകനുണ്ടായി. ഐസക് എന്നവന് പേരിട്ടു. കുട്ടികൾ ഒരുമിച്ചു വളർന്നു വന്നതോടെ പ്രശ്നം വീണ്ടും സങ്കീർണ്ണമായി. ഹാഗാറിനെയും യിശ്മയേലിനേയും വീണ്ടും പുറത്താക്കാൻ സാറാ തക്കം നോക്കിയിരുന്നു. യിശ്മായേൽ ഒരിക്കൽ ഐസക്കിനെ പരിഹസിച്ചു എന്ന കാരണം പറഞ്ഞ് സാറാ ഹാഗാറിനെ യിശ്മയേലിനോടൊപ്പം വീണ്ടും പുറത്താക്കി. യാത്രയിൽ കൈയ്യിൽ കരുതിയിരുന്ന കുടിവെള്ളം തീർന്നപ്പോൾ ഹാഗാർ കുട്ടിയെ മരുഭൂമിയിൽ ഉപേക്ഷിച്ചു. ദാഹിച്ചു വലയുന്ന കുട്ടിയുടെ മരണം കാണാൻ കരുത്തില്ലാതെ ഹാഗാർ മാറി നിന്നു. പ്രശ്നങ്ങളിൽ നിന്ന് വീണ്ടും ഒരു ഒളിച്ചോടൽ. പക്ഷേ ദൈവം ബാലന്റെ നില വിളികേട്ട് അവനെ രക്ഷിച്ചു.

എത്ര ക്ഷമാപൂർവ്വമാണ് പ്രശ്നങ്ങളിൽ നിന്ന് ഒളിച്ചോടിയ ഹാഗാറിന്റെ ശ്രമങ്ങളെ ദൈവം പരാജയപ്പെടുത്തിയത്. ദൈവത്തിന്റെ ക്ഷമയിലും കൃപയിലും വിശ്വസിക്കാതെ സ്വന്തം പ്രയത്നത്തിലൂടെ ദൈവത്തിന്റെ പ്രീതി നേടാൻ ശ്രമിക്കുന്നവരുടെ ഒരു പ്രതീകം ആയിട്ടാണ് പുതിയ നിയമം ഹാഗാറിനെ ചിത്രീകരിക്കുന്നത്. ഒളിച്ചോട്ടം ഒരു താല്ക്കാലിക പരിഹാരമാർഗ്ഗം മാത്രമാണ്. ദൈവത്തിന്റെ പിൻബലത്തിൽ പ്രശ്നങ്ങള അഭിമുഖീകരിക്കാനുള്ള ശക്തി നേടുക എന്നതാണ് ദൈവം നമ്മിൽനിന്നാഗ്രഹിക്കുന്നത്. പ്രശ്നങ്ങളിൽ നിന്ന ഒളിച്ചോടിയ ഹാഗാറിനോട് ദൈവ ദൂതൻ ചോദിച്ചു. "ഹാഗാറേ, നീ എങ്ങോട്ടു പോകുന്നു?" (ഉല്പ. 16:8). ഇതേ ചോദ്യം പ്രശ്നങ്ങളിൽ നിന്ന് ഒളിച്ചോടുന്ന നമ്മോടും ദൈവം ചോദിക്കുന്നു. പ്രശ്നങ്ങളുടെ മൂലക്കാരണത്തെ നേരിടുവാൻ മടങ്ങി പോകാൻ ദൈവം ഹാഗാറിനെ ഉപദേശിക്കുന്നു. സാറായിയോടുള്ള മനോഭാവത്തിനു മാറ്റം വരുത്താനും ദൈവം നിർദ്ദേശിക്കുന്നു.

പ്രശ്ന രഹിതമായ ഒരു ജീവിതമാണ് ക്രിസ്ത്യാനിറ്റി വാഗ്ദാനം ചെയ്യുന്നത് എന്ന് ധാരണയാണ് പലർക്കും ഉള്ളത്. അതുകൊണ്ട്, ജീവിതം കലുഷിതമാകുമ്പോൾ പലരും നിരാശരാവുന്നു. ദൈവസ്നേഹത്തെ സംശയിക്കുന്നു. മറിച്ച്, ജീവിതം കൂടുതൽ ക്ലേശകരമാകുമ്പോൾ ദൈവത്തിന്റെ കൂടെ നടക്കാൻ ശ്രമിക്കുകയാണ് വേണ്ടതെന്ന് വി. വേദപുസ്തകത്തിലുടനീളം നമ്മെ ആഹ്വാനം ചെയ്യുന്നു. പ്രശ്നങ്ങളും കഷ്ടതകളും വേദനാജനകമാണെങ്കിലും അതനിവാര്യം ആണെന്നോർക്കണം. പ്രശ്നങ്ങളെ മാറ്റി നിറുത്താൻ ആർക്കും കഴിയില്ല. എന്നാൽ അവയൊക്കെ വളരാനുള്ള അവസരങ്ങളാക്കി മാറ്റാൻ നമുക്കു കഴിയും. നമുക്കു നടക്കാൻ പരുപരുത്ത വഴികളും, കയറിഇറങ്ങാൻ മലകളും, നീന്തിക്കടക്കാൻ തോടുകളും ഇല്ലായിരുന്നുവെങ്കിൽ ശാരീരികമായി നാം വളരുകയില്ലായിരുന്നു. പ്രശ്നങ്ങളും, വെല്ലുവിളികളും അതു

# അമ്മയ്ക്കു സന്തോഷമുണ്ടാകുവാൻ എന്തു ചെയ്യണം?

## ഫാ. ഡോ. ഒ. തോമസ്

**ചോദ്യം:** *എന്റെ അപ്പച്ചന്റെ മരണശേഷം അമ്മയെ ഞാൻ താമസിക്കുന്ന സ്ഥലത്തേക്ക് കൂട്ടിക്കൊണ്ടു വന്നു. ഗ്രാമത്തിൽ നിന്ന് നഗരത്തിലേക്കു മാറിയതിന്റെ വൈഷമ്യങ്ങളൊക്കെ ഉണ്ടാവാം. എന്നാലും ഞാനും ഭാര്യയും അമ്മയുടെ എല്ലാകാര്യങ്ങളും വളരെ ശ്രദ്ധയോടെ ചെയ്തു കൊടുക്കുന്നുണ്ട്. പക്ഷേ അമ്മക്ക് ഒട്ടും സന്തോഷമില്ല. ഞങ്ങൾ വീട്ടിൽ ചെല്ലുമ്പോൾ ഒരുപാടു വർത്തമാനം പറയുന്ന അമ്മ ഇപ്പോൾ മിണ്ടാറേയില്ല. ദിവസംതോറും ക്ഷീണിച്ചുവരികയാണ്. അമ്മയ്ക്ക് സന്തോഷം വരുത്തുവാൻ ഞാൻ ഇനി എന്തു ചെയ്യണം?.*

**സന്തോഷ്, തിരുവനന്തപുരം.**

**ചോദ്യം:** പ്രായമായ അമ്മയെ അവരുടെ വഴിക്കുവിട്ടുകളയാതെ, അവരിൽ നല്ല മാറ്റം വരുത്തണമെന്ന നിങ്ങളുടെ ആഗ്രഹം ശ്ലാഘനീയമാണ്. കേട്ടിടത്തോളം, നിങ്ങളുടെ ഇടപെടലിലെ പോരായ്മകളേക്കാൾ അമ്മക്ക് വേറെ പല വൈഷമ്യങ്ങളും കാണാൻ ഇടയുണ്ട്. വേർപാടിന്റെ ദുഃഖം പലരിലും പല അളവിലായിരിക്കും കാണപ്പെടുന്നത്. ഒരു പക്ഷേ അപ്പച്ചന്റെ വേർപാട് ഒരു യാഥാർത്ഥ്യമായി അംഗീകരിക്കാനുള്ള ഒരു മനസ്സ് ഇതേ വരെ അമ്മയ്ക്ക് ലഭിച്ചില്ലായിരിക്കാം. അല്ലെങ്കിൽ ഗ്രാമത്തിൽ നിന്നും നഗരത്തിലേക്കുള്ള പറിച്ചു മാറ്റം തന്നെ ഉറ്റപ്പെട്ടവർ വേർപെട്ടതിനോട് സമാനമായ വേദനസൃഷ്ടിച്ചിരിക്കാം. അങ്ങനെയെങ്കിൽ അപ്പച്ചന്റെ മരണമാണല്ലോ എന്നെ ഈ അവസ്ഥയിൽ എത്തിച്ചത് എന്ന് ചിന്തിച്ച്, രണ്ടു സംഭവങ്ങളെയും കൂട്ടിയിണക്കി ആഴമേറിയ ഒരു നഷ്ടബോധം അനുഭവപ്പെടുത്തുന്നുണ്ടായിരിക്കാം. തുറന്നു പറഞ്ഞ് നിങ്ങളെ വിഷമപ്പെടുത്തേണ്ട എന്നു വിചാരിച്ച് എല്ലാം അടക്കി വരുകയുമായിരിക്കാം.

മറ്റൊരു സാധ്യത, പറിച്ചു നട്ടപ്പെട്ട അവസ്ഥയിൽ തനിക്കു യാതൊരു ചുമതലകളും ഈ വീട്ടിൽ നിർവഹിക്കാനില്ലാ എന്ന് ചിന്തിച്ച് സ്വയം ഉള്ളിലേക്കു വലിയാൻ ശ്രമിക്കുന്നതാകാം. ഭർത്താവിന്റെ വീടിനെ, സ്വന്തമെന്ന് കണ്ടതുപോലെ മകന്റെ വീടിനെ കാണുവാൻ അവർക്കു സാധിക്കുന്നില്ലായിരിക്കാം.

അതുപോലെ, ശാഠ്യം പിടിച്ച് കുട്ടികൾ മറ്റുള്ളവരുടെ ശ്രദ്ധയെപിടിച്ചെടുക്കുവാൻ ശ്രമിക്കുന്നതുപോലെ പ്രായമുള്ളവരും ശ്രമിക്കാറുണ്ട്. ഒന്നിലും സന്തോഷം നടിക്കാതെ ഇരിക്കുന്ന ഭാവം ഒരു പക്ഷേ നിങ്ങളുടെ ശ്രദ്ധയെ കൂടുതൽ ക്ഷണിക്കാനും, നിസ്സഹായതയിൽ എന്നെ ഉപേക്ഷിക്കരുതേ എന്ന് അറിയിക്കാനുമായിരിക്കും.

നമ്മൾ അവരെ സ്നേഹിക്കുന്നു എന്നും, വേണ്ടത് എല്ലാം ചെയ്തു കൊടുക്കുന്നു എന്ന് ചിന്തിക്കുമ്പോഴും അവരുടെ ഭാഗത്തു നിന്ന് വീക്ഷിക്കുവാൻ നാം മറന്നു പോകരുത്. നാം ചെയ്തു കൊടുക്കുന്നതല്ലായിരിക്കാം അവർക്ക് ആവശ്യമായിരിക്കുന്നത്. അമ്മയ്ക്ക് വിശ്രമം കിട്ടാൻ ഒരു ജോലിയും ചെയ്യിക്കാതെ മാറ്റി നിർത്തുന്നത് അവർക്കു സന്തോഷമല്ലാ നൽകുന്നത്. നേരെ മറിച്ച് വീട്ടിലെ കാര്യങ്ങളിൽ അവരോടും അഭിപ്രായം ചോദിക്കുകയും കൊച്ചു ജോലികൾ അവർക്ക് ചെയ്യാവുന്നത് ഏൽപ്പിച്ചു കൊടുക്കുകയും ചെയ്താൽ, എന്റെ വീട് എന്ന ഒരു ബോദ്ധ്യം അവർക്കുണ്ടാകും. അവർ ജീവിച്ച വീട്ടിൽ എല്ലാം അവർ തന്നെ ചെയ്തിരുന്നതാണല്ലോ.

മറ്റൊന്ന്, നാട്ടിൻപുറത്തുള്ള അവരുടെ വീട്ടിൽ പലരോടും സംസാരിക്കാൻ സാധിക്കുമായിരുന്നു. ഇവിടെ അവരുടെ കൂടെ കുറെകൂടി സമയം ചെലവഴിക്കുവാൻ നിങ്ങൾ ശ്രദ്ധിക്കുന്നതു കൊള്ളാം. നഗരത്തിൽ തന്നെ നിങ്ങളുടെ പരിചയത്തിലോ ബന്ധത്തിലോ ഉള്ള പ്രായമായവരുമായി കണ്ടുമുട്ടുവാനും സംസാരിക്കുവാനും അവസരം ഉണ്ടാക്കണം. ബന്ധനം സ്വർണ്ണക്കൂട്ടിലാണെങ്കിലും ബന്ധനം തന്നെയാണല്ലോ. ഈ അവസ്ഥയായിരിക്കാം പറിച്ചു നട്ട മിക്ക പ്രായമായവർക്കും. അവരുടെ, ഭാഗത്തു നിന്ന് പ്രശ്നങ്ങളെ നോക്കിക്കാണാൻ ശ്രമിക്കുക. മനസ്സു തുറന്ന് അവരുമായി സംസാരിക്കുക. അവർക്ക് ഇഷ്ടമുള്ള കാര്യങ്ങൾ നിങ്ങൾക്ക് പ്രയോജനമില്ലെങ്കിലും കേൾക്കാൻ ഇരുന്നു കൊടുക്കുക. പള്ളി ആരാധന, പ്രാർത്ഥനായോഗം, സ്ത്രീസമാജം, തുടങ്ങിയവയിൽ സജീവമായി പങ്കെടുത്തിരുന്ന ആളാണെങ്കിൽ ഇവിടെയും അതിനുള്ള സൗകര്യങ്ങൾ ചെയ്തു കൊടുക്കണം. എന്നെ ശ്രദ്ധിക്കുവാൻ ആളുണ്ട് എന്ന് ബോദ്ധ്യമായാൽ കുറച്ചുകൂടി മാറ്റമുണ്ടാകും. മാറ്റം ഒട്ടും ഉണ്ടാകുന്നില്ലെങ്കിൽ ഇടവകയിലെ വൈദികന്റെ അടുക്കൽ ഒരു കൗൺസലിംഗിന് പോകുന്നതും നന്നായിരിക്കും.

●

---

പോലെ നമ്മുടെ മാനസീക പേശികൾക്കു ബലം തരുന്നു. അവയെ നേരിടുമ്പോൾ ദൈവം നമ്മേ ഒറ്റയ്ക്കുപേക്ഷിക്കാറില്ല. മറിച്ച്, നമ്മുടെ കൂടെ നിന്ന് അവയെ നേരിടാൻ നമ്മേ പരിപോഷിപ്പിക്കുകയും ശക്തീകരിക്കുകയുമാണ് ചെയ്യുന്നത്. ഈ ശക്തിക്കും കൃപയ്ക്കും വേണ്ടി പ്രാർത്ഥിക്കുകയാണ് വേണ്ടത്, അല്ലാതെ ഹാഗാറിനെപ്പോലെ ഒളിച്ചോടുകയല്ല. അപ്പോൾ "എന്നെ ശക്തികൊണ്ട് അരമുറുക്കുകയും, എന്റെ വഴികുറവ് തീർക്കുകയും ചെയ്യുന്നു" (സങ്കീ. 17:32) ദൈവസാന്നിദ്ധ്യം അനുഭവിച്ചറിയാൻ നമുക്കു കഴിയും.

ജീവിത പ്രശ്നങ്ങൾ സങ്കീർണ്ണമാവുമ്പോൾ ഹാഗാറിനെപ്പോലെ "ഒളിച്ചോടാൻ പരിഹാരമാർഗ്ഗം" നിങ്ങൾ സ്വീകരിക്കാറുണ്ടോ? എങ്കിൽ അത്തരം ഒരു പ്രശ്നത്തിലേക്ക് ഇന്നു തന്നെ മടങ്ങിപോവുക. മനോഭാവത്തിനു മാറ്റം വരുത്തുക. അവയെ പരിഹരിക്കാനുള്ള ശക്തിയും മാർഗവും ദൈവത്തോടു ചോദിച്ചു വാങ്ങിക്കുക. ഒരു പക്ഷേ ഒരു വാക്കോ, ഒരു പുഞ്ചിരിയോ, ഒരു സന്ദർശനമോ, ഒരു കീഴടങ്ങലോ അല്പം വിട്ടുവീഴ്ചയോ മതിയാവും പഴകിയ പ്രശ്നം പോലും പരിഹരിക്കാൻ. പഴയ നിയമകാലത്ത് ദൈവദൂതൻ നേരിട്ടിടപെട്ടതുപോലെ ഓരോ പ്രതിസന്ധിയേയും അഭിമുഖീകരിക്കാനുള്ള ദൈവകൃപ ഇന്നു നമുക്കു ലഭ്യമാക്കിയിരിക്കുന്നു. പ്രശ്നങ്ങളെ നേരിടുമ്പോൾ ദൈവവുമായി നേരിട്ട് ബന്ധപ്പെടാനുള്ള സാഹചര്യവും നമുക്കു ലഭിക്കുന്നു.

●

ചെറുകഥ

# വെളിച്ചം കാണാതെ

## സലോമി കട്ടയ്ക്കകത്ത്

അവന്റെ ചിന്തകൾക്കു ചിറകുമുളച്ചു. താനൊരിളം പൈതലായി ഭൂമിയിലവതരിക്കുന്നു-ഇതുവരെ കണ്ടിട്ടില്ലാത്ത ആ വർണ്ണ പ്രപഞ്ചത്തിൽ, സന്തോഷകരമായൊരു ജീവിതം! തന്നെ കാണുമ്പോൾ തന്റെ മാതാപിതാക്കൾക്കുണ്ടാകുന്ന സന്തോഷം, അവന്റെ മനസിലേക്കു കടന്നു വന്നു. എങ്ങനെയായിരിക്കും പുറം ലോകം? അവനൊന്നു സങ്കല്പിക്കുവാൻ ശ്രമിച്ചു.

എത്രയും പെട്ടന്ന് ഒന്നു പുറത്തുകടക്കാൻ കഴിഞ്ഞിരുന്നെങ്കിൽ! ആദ്യമായി അവൻ ആഗ്രഹിച്ചു. ആ രംഗം ഓർക്കുമ്പോൾ അവനിൽ സന്തോഷത്തിന്റെ തിരയിളക്കം.

എങ്ങനെയായിരിക്കും തന്റെ അച്ഛനുമമ്മയും ഓർക്കാൻ കഴിയുന്നില്ല. അമ്മയെ കുറച്ചൊക്കെ പരിചയം തോന്നുന്നു. താനെപ്പോഴും അമ്മയുടെ കൂടെയായതുകൊണ്ടായിരിക്കാം. ഇടയ്ക്കൊക്കെ അമ്മ തന്നെ തലോടാറുണ്ട്. ചിലപ്പോഴൊക്കെ ദേഷ്യപ്പെടാറുമുണ്ട്. അപ്പോഴവനു സങ്കടം വരും.

എന്നാലും ആ തലോടൽ........അതവന്റെ എല്ലാ വേദനകളെയും തുടച്ചു നീക്കാൻ ശക്തിയുള്ളതായിരുന്നു.

പാവം! തന്റെ അമ്മ തനിക്കുവേണ്ടി ഒരു പാടു വേദനിക്കുന്നുണ്ട്. പക്ഷേ, ഇപ്പോൾ തനിക്കെന്തു ചെയ്യാൻ കഴിയും?

"സാരമില്ലമ്മേ, ഞാനൊന്നു പുറത്തു വരട്ടെ! അനുസരണയുള്ള പൈതലായി ഞാൻ വളരും! അവൻ മന്ത്രിച്ചു.

വെളിച്ചം കാണാൻ തിടുക്കമുണ്ടെങ്കിലും, ഇടയ്ക്കൊക്കെ അവന് ഭയം തോന്നാതിരുന്നില്ല. പുറം ലോകം സ്വപ്നം കണ്ട് മയങ്ങി കിടക്കുമ്പോഴാവും ഭയാനകമായ ശബ്ദങ്ങളൊക്കെ കേൾക്കുന്നത്. അപ്പോൾ ഒരല്പം പേടിതോന്നും.

ചിലപ്പോഴൊക്കെ പിഞ്ചു കുഞ്ഞുങ്ങളുടെ കരച്ചിൽ കേൾക്കാറുണ്ട്, എന്തിനായിരിക്കാം അവർ കരയുന്നത്? അവിടെയെത്തിയാൽ താനും കരയേണ്ടി വരുമോ? സംശയാസ്പദമായ ചോദ്യത്തിന് പെട്ടെന്നവൻ ഉത്തരം കണ്ടെത്തും.

താനെന്തിന് കരയണം? തന്റെ മാതാപിതാക്കളില്ലേ അവിടെ. അവർ തന്നെ പൊന്നുപോലെ നോക്കിക്കൊള്ളും. അവൻ സമാധാനിച്ചു.

അന്നും പതിവുപോലെ മയക്കത്തിന്റെ സുഖദമായ അനുഭൂതിയിൽ കിടക്കവെ, അവനൊന്നു ഞെട്ടി. ആരോ തന്നെ ആക്രമിക്കാൻ വരുന്നതുപോലെ അവനു തോന്നി. അവന് ഭയങ്കരമായ പേടി തോന്നി. അവന്റെ ബോധമണ്ഡലത്തിൽ എവിടെയോ ഒരു മിന്നൽ!

ചാടിയെണീറ്റവനോടി രക്ഷപെടാനുള്ള വ്യഗ്രതയിൽ നാലുപാടും ഓടി ഇല്ല. .... എവിടെയും ഒരു വഴി കാണുന്നില്ല.

പ്രതീക്ഷ കൈവെടിയാതെയവൻ ഓടികൊണ്ടേയിരുന്നു. ഇടയ്ക്കൊന്നു തിരിഞ്ഞുനോക്കി. അവൻ ഞെട്ടിപ്പോയി. തന്റെ നേർക്കു നീളുന്ന കൈകൾ സ്നേഹത്തിന്റെയല്ല - പകയുടെ കൈകൾ! തന്റെ ജീവനാണതിന്റെ ലക്ഷ്യം.

ഇല്ലാ....പിടികൊടുക്കില്ല ഓടിയോടി അവന്റെ കാലുകൾ തളർന്നു തുടങ്ങി.

"അമ്മേ.........അമ്മേ....................." അവൾ അലറിക്കരഞ്ഞു.

രക്ഷപെടാനാവില്ലെന്നവന് മനസിലായി. താൻ കൊല്ലപ്പെടുകയാണെന്നവന് വ്യക്തമായി. ഓടാൻ ശക്തിയില്ലാതെ അവൻ തളർന്നുവീണു. എന്തിന് തന്നെ കൊല്ലുന്നു? അതവന് മനസിലായില്ല. തളർന്ന മിഴികളോടെയവൻ കണ്ടു. തന്നെ പിന്തുടർന്നുവന്ന കൈകൾ തന്റെ കഴിത്തിനു നേർക്ക് താഴുന്നു.

"അരുതേ.............അരുതേ..........."അവസാന ശ്രമമെന്നോണമവൻ വിലപിച്ചുകൊണ്ടിരുന്നു. ആരു കേൾക്കാൻ? ആ കൈകൾ അവന്റെ കഴുത്തിൽ അമർന്നു അവനൊന്നു പുളഞ്ഞു. പിന്നെ എല്ലാം നിശ്ചലം!

വെളിച്ചത്തിൽ നീന്തിതുടിക്കാൻ കൊതിച്ചിട്ട്, വെളിച്ചത്തിന്റെ ഒരു കണികപോലും കാണാതെ, ആ കുരുന്നു ജീവൻ സ്വർഗ്ഗീയ പറുദീസയിലേക്ക് പറന്നു പറന്നു പോയി.

അപ്പോൾ എവിടെനിന്നോ, ശാപത്തിന്റെ മുൾക്കിരീടം അവന്റെ അമ്മയുടെ ഉദരത്തിൽ നിപതിക്കുകയായിരുന്നു.

●

15-ാം പേജിൽ നിന്നു തുടർച്ച

നൽകിയ മലയാള മനോരമ പത്രാധിപർ കെ.എം. മാത്യുവിനോടും, മാമ്മൻ മാത്യുവിനോടുമുള്ള നന്ദിയും, തന്റെ ശവസംസ്ക്കാര ക്രമീകരണങ്ങളെക്കുറിച്ച് എഴുതിയതുമായ കത്ത് മുൻ എം.പി. തോമസ് കുതിരവട്ടം വായിച്ചു.

കല്ലിശ്ശേരിയിൽ മുൻ കേന്ദ്ര മന്ത്രി പി. ജെ. കുര്യൻ, മുൻ എം.പി. തോമസ് കുതിരവട്ടം, ശോഭനാ ജോർജ്ജ്, ജോസഫ് എം. പുതുശ്ശേരി, കെ.കെ. രാമചന്ദ്രൻ നായർ, മാമ്മൻ ഐപ്പ്, ജോൺ ജേക്കബ് വള്ളക്കാലിൽ, ബിബി എസ്റ്റേറ്റ് എം.ഡി. പ്രസാദ് ഉമ്മൻ, മുത്തൂറ്റ് പാപ്പച്ചൻ, ജേക്കബ് തോമസ് അരികുപുറം, തിരുവൻവണ്ടൂർ പഞ്ചായത്ത് പ്രസിഡന്റ് ടി.ടി. തോമസ്, ഉമയാറ്റുകര സർവ്വീസ് സഹകരണ ബാങ്ക് പ്രസിഡന്റ് ചാർളി ഏബ്രഹാം, മർച്ചന്റ് അസോസിയേഷൻ പ്രസിഡന്റ് മാത്തച്ചൻ കുരുവിള, വിവിധ പള്ളികളുടെ പ്രതിനിധികൾ മുതലായവർ റീത്ത് സമർപ്പിച്ചു. മർച്ചന്റെ അസോസിയേഷൻ കടകളടച്ച് ഹർത്താലാചരിച്ചു. ●

# വൈദിക ചരമം

**ഫാ. ഡാനിയേൽ ഒ.ഐ.സി.**



റാന്നി-പെരുനാട് ബഥനി ആശ്രമാംഗവും, ബഥനി മുൻ മാനേജരുമായ ഫാ. ഡാനിയേൽ ഒ.ഐ.സി. 28-5-2001 ൽ നിര്യാതനായി. സംസ്ക്കാരം ബഥനി ആശ്രമ സെമിത്തേരിയിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാനകാർമ്മികത്വത്തിൽ മാർ ഒസ്താത്തിയോസ്, മാർ എപ്പിഫാനിയോസ്, മാർ ക്ലീമ്മീസ്, മാർ സേവേറിയോസ്, മാർ പക്കോമിയോസ്, മാർ ഐറേനിയോസ് എന്നീ തിരുമേനിമാരുടെയും അനേകം വൈദികരുടെയും വലിയ ജനക്കൂട്ടത്തിന്റെയും സാന്നിധ്യത്തിൽ നടത്തപ്പെട്ടു. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് രാവിലെ മൃതശരീരം സന്ദർശിച്ച് പ്രാർത്ഥന നടത്തി. പുത്തൻപീടിക പെരുമല കുടുംബാംഗമാണ്. തിരുമൂലപുരം ബാലികാ മഠം സ്ക്കൂൾ ചാപ്ലയിൻ, നിലയ്ക്കൽ എക്യുമെനിക്കൽ ചർച്ച് അഡ്മിനിസ്ട്രേറ്റർ, ആങ്ങമൂഴി കാതോലിക്കേറ്റ് സെന്റർ മാനേജർ, തിരുവല്ല ബാലികാമഠം സ്ക്കൂൾ ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചു. ആങ്ങമൂഴി സെന്റ് ജോർജ്ജ്, കാനം സെന്റ് മേരീസ്, പാറത്തോട് ഇടവകകളിൽ വികാരിയായിരുന്നിട്ടുണ്ട്.

**ഫാ.ജേക്കബ് തര്യൻ**



നിരണം ഭദ്രാസനത്തിൽ, ആഞ്ഞിലിത്താനം സ്ലീബാ ഇടവകാംഗം ഫാ.ജേക്കബ് തര്യൻ (73) 23-5-2001 ൽ നിര്യാതനായി. കിഴക്കേനേത്ത് ശ്രീ കെ.സി. ചാക്കോയുടെ മകനായി 1928-ൽ ജനിച്ചു. കേരള സർവ്വകലാശാലയിൽ നിന്ന് ബി.എ.ബി.റ്റി. ബിരുദങ്ങൾ കരസ്ഥമാക്കി. 1956ൽ വൈദികനായി സഹധർമ്മിണി. സാറാമ്മ, മക്കൾ: സാലി, ജയിംസ്, സാബു. നിരവധി ഇടവകകളിൽ വികാരിയായും ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായും, നിരണം ഭദ്രാസന സൺഡേസ്ക്കൂൾ ഡയറക്ടറായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

സംസ്ക്കാരം 26-5-2001 ശനിയാഴ്ച ആഞ്ഞിലത്താനം സെന്റ് തോമസ് സ്ലീബാ പള്ളിയിൽ, നിയുക്ത കാതോലിക്കാ ബാവാ തോമസ് മാർ തീമോത്തിയോസിന്റെയും അഭിവന്ദ്യ തിരുമേനിമാരുടെയും കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

## ഉപ്പാണ്ടിമാപ്ല

റോണി, കോടുകുളഞ്ഞി

അല്ല, ഉപ്പാണ്ടിമാപ്ലയോ! ഞങ്ങളുടെ പള്ളീൽ 'സഭാസമാധാനം' എന്ന വിഷയത്തെപ്പറ്റി ഒരു സെമിനാറ് ഉണ്ട്. പ്രധാന പ്രസംഗം എന്റെയാ അതിനു പോവാ...

നമ്മൾ രണ്ട് കക്ഷിയിലുള്ളവരാ... നിങ്ങടെ കക്ഷിക്കാർക്ക് ഇതുവരെ യോജിക്കാനേ തോന്നിയില്ല. ഇപ്പോ ഇട്ടിച്ചന്റെ പള്ളിക്കാർക്ക് നല്ല ബുദ്ധി തോന്നിയല്ലോ.

സഭാസമാധാനത്തെപ്പറ്റി ഇട്ടിച്ചന്റെ അഭിപ്രായം എന്താ?

ഭിന്നിച്ചു നിൽക്കുന്നവർ ഒന്നിച്ചേ പറ്റൂ... അതിൽ കുറഞ്ഞ ഒരു കാര്യവും എനിക്ക് പറയാനില്ല...

സഭാമക്കൾ ഒന്നിച്ചുപോയില്ലെങ്കിൽ സഭയുടെ ദൗത്യം എന്താ... പിന്നെ എന്തോന്ന് ക്രിസ്ത്യാനികളാ നമ്മൾ?

ഇട്ടിച്ചനറിഞ്ഞോ! സെമിനാറിനെപ്പറ്റി കേട്ടറിഞ്ഞ് ഞങ്ങളുടെ തിരുമേനീം സംഘവും നിങ്ങളുടെ പള്ളീൽ വരുന്നുണ്ട്. ഇതൊരു നല്ല ഇടത്തമാ ഇട്ടിച്ചാ...

അങ്ങ്ഹാ.... ഇവിടെയാണോ അവരുടെ ഒരു കളി.... നിങ്ങടെ തിരുമേനിയെ ഞങ്ങളുടെ പള്ളീൽ കേറ്റാമോ...എന്നാ അതൊന്ന് കണ്ടിട്ടുതന്നെ ബാക്കി കാര്യം... ... ഹും.....

!!



# ഉമ്മൻചാണ്ടിക്കും പുതുശ്ശേരിക്കും അനുമോദനങ്ങൾ

കോട്ടയം:- 11-ാം നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ട സഭാംഗങ്ങളായ ഉമ്മൻചാണ്ടി എം.എൽ.എ., ജോസഫ് എം. പുതുശ്ശേരി എം.എൽ.എ. എന്നിവരെ സഭാമാനേജിംഗ്കമ്മിറ്റി അനുമോദിച്ചു. ഉമ്മൻ ചാണ്ടി പുതുപ്പള്ളി നിയോജക മണ്ഡലത്തിൽ നിന്നും, പുതുശ്ശേരി കല്ലൂപ്പാറ നിയോജകമണ്ഡലത്തിൽ നിന്നുമാണ് തിരഞ്ഞെടുക്കപ്പെട്ടത്.

# രോഗികളെ പ്രവേശിപ്പിക്കുന്നു.

കാൻസറും മറ്റും പിടിപെട്ടു ചികിത്സ കൊണ്ടു ഭേദമാകാതെ ബുദ്ധിമുട്ടുന്ന രോഗികളെ മരണപര്യന്തം പരിചരിക്കുന്ന സ്ഥാപനമാണു തിരുവനന്തപുരത്തുള്ള കാരുണ്യാ വിശ്രാന്തി ഭവൻ. ജാതിമതഭേതമെന്യേ അർഹരായ ഏവർക്കും പ്രവേശനം നല്കുന്നു. താത്പര്യമുള്ളവർ താഴെ കാണുന്ന വിലാസത്തിൽ ബന്ധപ്പെടുക.

നിർദ്ധനർക്കു മുൻഗണന

Co-ordinater,Karunya
Vishrantibhavan, Kattela,
Sreekariyam P.O. Tvm - 17,
Ph: 0471-596418, 445543

## വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെകോട്ട

### *2001 ഒക്ടോബർ 28-നു മല്ലപ്പള്ളിയിൽ പ്രകാശനം*

മലങ്കരസഭാ ഭാസുരൻ എന്ന സമുചിതവും അന്വർത്ഥവുമായ പേരിൽ അറിയപ്പെടുന്ന മലങ്കര മെത്രാപ്പോലീത്താ മല്ലപ്പള്ളി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് യഥാർത്ഥത്തിൽ മലങ്കരസഭയുടെ കോട്ടയാണ്. ഒരു നഗരത്തെ ശത്രുക്കളിൽ നിന്നു രക്ഷിക്കുന്ന കോട്ടയെപ്പോലെ ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ അദ്ദേഹം മലങ്കരസഭയുടെ അഭേദ്യമായ രക്ഷാദുർഗ്ഗമായിരുന്നു.

മലങ്കരസഭയുടെ രക്ഷാവലയമായി-നിദ്രാവിഹീനനായി വധഭീഷണിയുടെ നദിക്കരയിൽ- നിലകൊണ്ട ആ മഹാമേരുവിന്റെ അതുല്യ നേട്ടങ്ങളെപ്പറ്റിയും അനുപമ ത്യാഗങ്ങളെപ്പറ്റിയും വായിച്ചു മനസ്സിലാക്കത്തക്കവിധത്തിൽ അദ്ദേഹത്തെ അവതരിപ്പിക്കുന്നതിൽ പോയ തലമുറ വേണ്ടവിധം ശ്രദ്ധിച്ചില്ലെന്നുള്ളത് ഒരു ചരിത്ര സത്യമാണ്. ആ വലിയ കുറവ് പരിഹരിക്കുന്നതിനുള്ള ഒരു ചെറിയ ശ്രമമാണിത്.

മതിലുകൾ ഇടിഞ്ഞ് ഏതു വിദേശിക്കും കടന്നാക്രമണം നടത്താനാവുംവിധം നിലകൊണ്ട യരുശലേമിനെപ്പോലെ കിടന്ന മലങ്കരസഭയെ ചുറ്റും മതിൽ കെട്ടി ഭദ്രമാക്കിയ ആധുനിക നെഹമ്യാവാണ് മല്ലപ്പള്ളി തിരുമേനി എന്ന് ഒട്ടും അതിശയോക്തി കൂടാതെ വിശേഷിപ്പിക്കാനാവും.

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായും സഭാചരിത്രത്തിൽ നല്ല അവഗാഹമുള്ള പണ്ഡിതനുമായ ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ സമുജ്ജ്വലവും സമുചിതവുമായ അവതാരിക. പ. കാതോലിക്കാബാവായുടെയും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെയും ആശംസകൾ.

ചതുർവർണ്ണ സചിത്ര കവർ. ഓഫ്സെറ്റച്ചടി 150-ൽ പരം പേജ്. വില 100 രൂപ പ്രീപബ്ലിക്കേഷൻ വില 60രൂപ. (ചെക്കാണെങ്കിൽ 80 രൂപ) 10 കോപ്പിക്ക് 500 രൂപ. 50 കോപ്പിക്ക് 2375 രൂപ. 100 കോപ്പിക്ക് 4500 രൂപ. 2001 സെപ്തംബർ 30 വരെ.) പുസ്തകപ്രകാശനാന്തരം പുസ്തകം വിപണിയിൽ ഉണ്ടാവില്ല. നേരത്തേ പണം അടച്ചു പേരു രജിസ്റ്റർ ചെയ്യുന്നവർക്കു മാത്രമേ ഒന്നാം പതിപ്പു ലഭിക്കുകയുള്ളൂ.

ഗ്രന്ഥകർത്താക്കൾ: അഡ്വ. പി.സി. മാത്യു, പുലിക്കോട്ടിൽ
കെ.വി. മാമ്മൻ (പ്രസാധകൻ)
കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം, കോട്ടയം-18, ഇന്ത്യ.
ഫോൺ 0481-578936.






# അമേരിക്കൻ ഭദ്രാസന ഫാമിലി-യൂത്തു കോൺഫറൻസ്

ന്യൂയോർക്ക്:- അമേരിക്കൻ ഭദ്രാസന, ഫാമിലി-യൂത്തു കോൺഫറൻസിന്റെ ഒരുക്കങ്ങൾ പൂർത്തിയാവുന്നു. ഡെലവയറിലെ സ്റ്റേറ്റ് യൂണിവേർസിറ്റി കോൺഫറൻസ് സെന്ററിൽ വച്ച്, ജൂലൈ 11 മുതൽ 14 വരെ നടത്തപ്പെടുന്ന 19-ാം മതു കോൺഫറൻസിന് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ്, മുംബെ മെത്രാപ്പോലീത്താ അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ്, കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പാൾ ആയിരുന്ന പ്രൊഫ. പി.സി. ഏലിയാസ് തുടങ്ങിയവർ നേതൃത്വം നൽകുന്നു.

മലങ്കര സഭയ്ക്കും മലയാളഭാഷയ്ക്കും സമ്പന്നമായ ഒരു ഏട് സമ്മാനിച്ച്, കാലയവനികയിലേക്കു കടന്നു പോയ പ്രസിദ്ധനായ വാഗ്മിയും, ഗ്രന്ഥകാരനുമായിരുന്ന, പ്രൊഫ. സാമുവേൽ ചന്ദനപ്പള്ളിയുടെ അനുസ്മരണവും, അദ്ദേഹത്തിന്റെ ചിരകാലാഭിലാഷമായിരുന്ന "പരിശുദ്ധ പരുമല തിരുമേനിയുടെ പവിത്ര രചനകൾ" എന്ന ഗ്രന്ഥത്തിന്റെ പ്രകാശനവും കോൺഫറൻസിൽ വച്ചു നടത്തപ്പെടും. മില്യനിയം കോൺഫറൻസിൽ മുഖ്യ പ്രഭാഷകനായി എത്തിച്ചേരേണ്ടിയിരുന്ന സമയത്താണ് അദ്ദേഹം രോഗബാധിതനായി അന്ത്യം സംഭവിച്ചതും സഭയ്ക്ക് അമൂല്യ നിധിയായി ലഭിച്ചിരിക്കുന്ന ഈ പവിത്ര രചനകളുടെ പ്രകാശനം ഉത്തരവാദിത്വം കോൺഫറൻസ് കമ്മിറ്റി ഏറ്റെടുക്കയും, സമ്മേളനത്തിൽ വച്ച് ഗ്രന്ഥം പ്രകാശനം നിർവഹിക്കയും ചെയ്യാനാവുന്നത് ചരിത്ര നിയോഗമാണ്.

വിവിധ കലാപരിപാടികൾ, സംഗീത സായാഹ്നം, ടാലന്റ് ഷോ, കായികമത്സരങ്ങൾ, സുവിശേഷയോഗം, യുവജന സംഗമം, വനിതാസമ്മേളനം, കൗൺസലിംഗ്, ധ്യാനപ്രസംഗം, പഠന കളരികൾ, ചർച്ചകൾ, വൈദീക വേദി, തുടങ്ങി നിരവധി പരിപാടികൾ കോർത്തിണക്കിയ ഈ ദിനങ്ങൾ അനർഘവും അസുലഭവുമായ ഒരു വിരുന്നാണ് ഒരുക്കുന്നത്. അഭിവന്ദ്യ കൂറിലോസ് മെത്രാപ്പോലീത്ത യുവജന യോഗങ്ങൾക്ക് നേതൃത്വം നൽകുമ്പോൾ, പ്രൊഫ. പി.സി.ഏലിയാസ് മുതിർന്നവരുടെ ക്ലാസ്സുകൾ നയിക്കും. ഭദ്രാസന ഒ.വി.ബി.എസ്സ്. ഡയറക്ടർ, റവ. ഫാ. രാജുവർഗീസ് കുട്ടികളുടെ സമ്മേളനങ്ങൾക്കും, തങ്കമ്മ തോമസ്, റനി മാത്യു എന്നിവർ ശിശുക്കളുടെ സമ്മേളനങ്ങൾക്കും നേതൃത്വം നൽകും.

കോൺഫറൻസ് സംബന്ധമായ ക്രമീകരണങ്ങൾക്ക് റവ. ഫാ. തോമസ് പോൾ (കോ-ഓർഡിനേറ്റർ) 718-343-5684, കോരസൺ വർഗീസ് (ജനറൽ സെക്രട്ടറി) 516-349-6033, ഭദ്രാസന ഓഫീസ് 718-470-9844.

# സെന്റ് മേരീസ് എൻജിനീയറിംഗ് കോളജിനു തറക്കില്ലിട്ടു

കോയമ്പത്തൂർ: ഇവിടെ പ്രവർത്തനം ആരംഭിച്ചിരിക്കുന്ന സെന്റ് മേരീസ് എൻജിനീയറിംഗ് കോളജിന്റെ പുതിയ കെട്ടിടത്തിനു ബോംബെ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് തറക്കല്ലിട്ടു മധുക്കരയ്ക്കടുത്തു വാങ്ങിയ വിശാലസുന്ദരമായ 25 ഏക്കർ സ്ഥലത്താണു മൂന്നു കോടി രൂപ ചിലവാക്കി കെട്ടിടങ്ങൾ നിർമ്മിക്കുന്നത്. ശിലാസ്ഥാപനത്തിനു ശേഷം നടന്ന യോഗത്തിൽകോളജ് ചെയർമാൻ വി.പി. തമ്പി സ്വാഗതം പറഞ്ഞു. മുൻ മന്ത്രി ആരംഗനായകം, മുൻ എം.പി. ഏറമോഹൻ, പ്രിൻസിപ്പൽ ഡോ. കുവരേശൻ, ഫാ. ടി.ജി. ജോൺ, ഫാ. ജോർജ്ജ് വറുഗീസ്, ഫാ. പി.വി. ജേക്കബ് ഇവാഞ്ചലിസ്റ്റ് പി.പി. ജോബ് എന്നിവർ പ്രസംഗിച്ചു. സെന്റ് മേരീസ് ട്രസ്റ്റ് സെക്രട്ടറി പോൾസൺ കൃതജ്ഞത പറഞ്ഞു. സെന്റ് മേരീസ് ട്രസ്റ്റ് പത്തു കോടി രൂപ മുടക്കിയാണ് അത്യാധുനിക കോഴ്സുകൾ ഉള്ള എൻജിനിയറിംഗ് കോളജ് നടത്തുന്നത്.

# RANK LIST OF 2000 OCT. EXAM OF MARTHA MARIAM SAMAJAM

## SENIORS

| | |
|---|---|
| Ist Rank | Ms. Mariamma Thomas<br>St. George Orthodox Cathedral<br>Kozhikode, Malabar Diocese. |
| IInd Rank | Smt. Annie Varghese Noida<br>Delhi Diocese. |
| IIIrd Rank | Smt. Gracy Varghese<br>St. Marys Orthodox Churh<br>Adoor, Quilon Diocese |

## JUNIORS

| | |
|---|---|
| Ist Rank | Smt. Reeba Reny Varghese<br>St. Mary's Orthodox Church, Prakkanam<br>Thumpamon Diocese. |
| IInd Rank | Smt. Bicny P.J.<br>St. Bursouma Church<br>Attuva, Chengannur-Diocese |
| IIIrd Rank | Angel Susan Cherian<br>St. Thomas Church, Nattassery<br>Kottayam Central Diocese. |




# സഭയ്ക്ക് 58 കോടിയുടെ ബജറ്റ്

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയുടെ ഒരു യോഗം പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയ സെമിനാരിയിൽ വച്ച് നടന്നു. മേൽപട്ടക്കാരും, വൈദികരും, അയ്മേനികളും ഉൾപ്പെടെ മൊത്തം 140-അംഗങ്ങൾ യോഗത്തിൽ സംബന്ധിച്ചു.

സമുദായ സെക്രട്ടറി ശ്രീ. എ.കെ. തോമസ് അവതരിപ്പിച്ച 2001-2002 ലെ സമുദായ വരവു ചെലവുകളുടെ ബജറ്റ് യോഗം ചർച്ച ചെയ്ത് പാസ്സാക്കി.

എ,ബി,സി,ഡി എന്നിങ്ങനെ നാല് ഷെഡ്യൂളുകളിലായി മൊത്തം 58 കോടി രൂപായുടെ ബജറ്റാണ് സഭ പാസ്സാക്കിയിട്ടുള്ളത്.

ദേവലോകത്ത് സെൻട്രൽ സെക്രട്ടറിയേറ്റ്, കാതോലിക്കേറ്റ് അരമന ആർച്ച് എന്നിവ - 20 ലക്ഷം എം. ഡി. സെമിനാരിയിൽ ബസ്സേലിയോസ് സെന്റർ - 50 ലക്ഷം. കോട്ടയത്ത് പബ്ലിക് സ്ക്കൂൾ - 30 ലക്ഷം. വൈദിക ക്ഷേമനിധി - 25 ലക്ഷം. വൈദിക ശമ്പള പരിഷ്ക്കരണം - 16 ലക്ഷം. പഴയ സെമിനാരി - "സ്മൃതി" സമുച്ചയം - 10 ലക്ഷം. പീരുമേട്ടിൽ എൻജിനീയറിംഗ് കോളജ് - 1 കോടി

കൂടാതെ പഴയസെമിനാരി; വെട്ടിക്കൽ ദയറാ; വള്ളിക്കാട്ട് ദയറാ; പാമ്പാക്കുട ഒന്നാം കാതോലിക്കായുടെ കബറിടം; കുണ്ടറ സെമിനാരി; കോട്ടയത്തും, നാഗപ്പൂരിലും ഉള്ള വൈദിക സെമിനാരികൾ; കോട്ടയം, തിരുവനന്തപുരം, കോഴിക്കോട് എന്നിവടങ്ങളിൽ മെഡിക്കൽ കോളജുകളോട് അനുബന്ധിച്ചുള്ള ഗൈഡൻസ് സെന്ററുകൾ; നിലയ്ക്കൽ എക്യുമെനിക്കൽ സെന്റർ; ആങ്ങമൂഴി സെന്റ് തോമസ് സെന്റർ; തിരുവനന്തപുരത്തുള്ള സിവിൽ സർവീസ് അക്കാഡമി; കൊട്ടാരക്കര, ഇടമുളയ്ക്കൽ, കോതമംഗലം എന്നിവിടങ്ങളിൽ മെത്രാസന സബ്-സെന്ററുകൾ, സഭവക വിവിധ ആശുപത്രികൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിവയ്ക്കെല്ലാം ഗ്രാന്റുകൾ അനുവദിച്ചിട്ടുണ്ട്.

### സാമൂഹ്യ ക്ഷേമ പ്രവർത്തനങ്ങൾ

1. ഭവന നിർമ്മാണ സഹായ പദ്ധതി- വീടില്ലാത്ത ഏവർക്കും വീട് എന്ന ലക്ഷ്യം മുൻനിർത്തി കേന്ദ്ര വിഹിതമായ 16 ലക്ഷം രൂപാ അനുവദിച്ചു.

2. വിവാഹ സഹായ പദ്ധതി:- സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹത്തിന് ധന സഹായം നൽകുവാൻ 15 ലക്ഷം രൂപാ കേന്ദ്ര ഫണ്ടിൽ നിന്നും നൽകുന്നതാണ്.

3. ചികിത്സാ സഹായ പദ്ധതി:- സാമ്പത്തിക സഹായം അർഹിക്കുന്ന രോഗികൾക്ക് ചികിത്സാ സഹായത്തിനായി വിവിധ പദ്ധതികളിൽ ഉൾപ്പെടുത്തി 10 ലക്ഷം രൂപാ ചിലവഴിക്കുന്നതാണ്.

4. ആത്മീയ നവോത്ഥാനവും, ധാർമ്മികോന്നമനവും

പൊതുവെ സമൂഹത്തിൽ, ഒരു ആത്മീയ നവോത്ഥാനം കൈവരുത്തുന്നതിനും, മൂല്യാധിഷ്ഠിത പൊതു ജീവിതം കൈവരുത്തുന്നതിനും, ധാർമ്മികോന്നമന പ്രവർത്തനങ്ങൾക്കും, മദ്യപാനം, മയക്കുമരുന്ന് എന്നിവയ്ക്കെതിരെയുള്ള പ്രവർത്തനങ്ങൾക്കും സഭ നേതൃത്വവും പ്രോത്സാഹനവും നൽകുന്നതും വിവിധ ഇനങ്ങളിൽ 10 ലക്ഷം രൂപാ മൊത്തം ചെലവഴിക്കുന്നതുമാണ്.

### അനുശോചനപ്രമേയങ്ങൾ

ദേവലോകം അരമന മാനേജർ റവ. ഫാ. റ്റി. ജി. സഖറിയാ, മണിപ്പൂർ തീവ്രവാദികളുടെ വെടിയേറ്റു മരിച്ച ഫാ. റാഫേൽ; ഫാ. കിന്റോ എന്നീ വൈദികരുടെയും വൈദിക വിദ്യാർത്ഥി, ബ്രദർ ഷിനു, എന്നിവരുടെയും മരണത്തിൽ യോഗം അനുശോചിച്ചു.

### അനുമോദനപ്രമേയങ്ങൾ

കർദിനാൾ മാർ വർക്കി വിതയത്തിൽ, എൻ.സി.സി.ഐ. പ്രസിഡന്റ് അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ്, എഡിറ്റേഴ്സ് ഗിൽഡ് ഓഫ് ഇന്ത്യയുടെ പ്രസിഡണ്ട് ശ്രീ മാമ്മൻ മാത്യു; നാഷണൽ വൈ എം. സി. എ; വൈസ് പ്രസിഡണ്ട് ശ്രീ. ജോൺ ചെറിയാൻ, കേരള നിയമ സഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ട എം. എൽ.എ. മാർ വിശിഷ്യ ഓർത്തഡോക്സ് സഭാംഗങ്ങൾ പ്രത്യേകിച്ച് മാനേജിംഗ് കമ്മറ്റി അംഗം ശ്രീ ജോസഫ് എം. പുതുശ്ശേരി; ശ്രീ. എ.കെ. ആന്റണി മുഖ്യമന്ത്രിയായി കേരള സംസ്ഥാനത്ത് ചുമതലയേറ്റ യു.ഡി.എഫ് ഗവർമെന്റിനെ യോഗം അനുമോദിച്ചു.

സമുദായക്കേസ് സംബന്ധിച്ച കാര്യങ്ങൾ യോഗം വിശദമായി ചർച്ചചെയ്ത് വേണ്ട തീരുമാനങ്ങൾ കൈക്കൊണ്ടു.

സമുദായ വരവുചെലവുകളുടെ വിവിധ ഇനങ്ങളുടെ തരം തിരിവു സംബന്ധിച്ച എ.ബി.സി.ഡി. ഷെഡ്യൂളുകളുടെ പുനർനിർണ്ണയം ചെയ്യുന്നതിനുള്ള കമ്മറ്റിയുടെ റിപ്പോർട്ട് യോഗം അംഗീകരിച്ചു.

ഓർത്തഡോക്സ് സഭ വകയായി പീരുമേട്ടിൽ ഒരു എൻജിനീയറിംഗ് കോളജ് സ്ഥാപിക്കുന്നതിന് വേണ്ട നടപടികൾ സ്വീകരിക്കുന്നതിന് യോഗം തീരുമാനിച്ചു.

മാവേലിക്കര, നിലയ്ക്കൽ, ബാംഗ്ലൂർ എന്നീ പുതിയ മെത്രാസനങ്ങൾ രൂപീകരിക്കുന്നതിനും യോഗം തീരുമാനിച്ചു.

NO DONATION

ONLY GOVT. FEES

SRIDEVI EDUCATION SOCIETY (R)

# SRIDEVI HOSPITALS

## K.R. EXTENSION, TUMKUR, BANGALORE

(Recongnised by Indian Nursing Council 20-4/96/INC (Pt.111)dtd 5-3-97)
Rajiv Gandhi Health University Bangalore, KNC, Karnataka
Paramedical Board & Govt. Of Karnataka.

**ബാംഗ്ലൂർ, തുംകൂറിലെ പ്രമുഖവും വിഖ്യാതവുമായ ശ്രീദേവി ഹോസ്പിറ്റലിൽ അഡ്മിഷൻ നേടുന്നതിനുള്ള അവസരം**

| | | |
|---|---|---|
| 1. B.Sc. Nursing 5th Batch | 4 years | Affilated Indian Nursing Council, F.No. 18-661/2001NC. Rajiv Gandhi Health University, Nursing Council Govt. of Karnataka. |
| 2. B.Sc. Nursing Post Certificate 2nd Batch | 2 years | Affilated Indian Nursing Council ACA NS 25 0-42 2000-2001 Eligibility: 1. should hold a certificate in General Nursing. 2. Should be aregistered Nurse. 3. Should have minimum of 2 years Experience. 4. Should have passed PDC. |
| 3. BPT 5th Batch | 4 years | Affliated to Rajiv Health University, IAO and Govt. of Karnataka (PDC Science Group). |
| 4. Gen, Nursing 10th Batch | 3 years | PDC/VHSC/+2 any group pass. Recognised by Indian Nursing Council, KNC Govt. of Karnataka. |
| 5. B. Pharm | 4 years | Affiliated to Rajiv Gandhi University of Health Sciences Bangalore & Recognised by P.C.I. Affiliated to A.I.C.T.E. New Delhi. |
| 6. D. Pharm | 2 years | Approved by Govt. of Karnataka & The pharmacy council of India, New Delhi. |
| 7. DMLT | | PDC/SSLC pass -2 years and 3 years Diploma Recognised by Karnataka Paramedical Board, Directorate of Medical Education, Karnataka. |
| 8. DMRT | | PDC/SSLC pass- 2 years and 3 years Diploma recognised by Karnataka Paramedical Board, directorate of medical Education, Karnataka. |
| 9. DPT | | 31/2 years PDC groups pass |
| 10. B.C.A | 3 years | Bangalore University |

* സ്വന്തമായി 300 ബെഡ് ആശുപത്രി * ഇവിടെ നിന്ന് കോഴ്സ് വിജയകരമായി പൂർത്തിയാക്കിയവർക്ക് സ്വദേശത്തും വിദേശത്തും ജോലി * സുരക്ഷിതമായ ഹോസ്റ്റൽ * പ്രഗത്ഭരായ അദ്ധ്യാപകർ * ഓപ്പറേഷൻ തിയേറ്ററുകളിലും ഡയഗോസ്റ്റിക് സെന്ററുകളിലും പ്രായോഗിക പരിശീലനം * അഡ്മിഷൻ ആഗ്രഹിക്കുന്ന വിദ്യാർത്ഥികൾ സർട്ടിഫിക്കറ്റുകളുടെ കോപ്പികൾ സഹിതം രക്ഷകർത്താവിനോടൊപ്പം താഴെപറയുന്ന സ്ഥലത്ത് കോളജ് വാർഡനെ നേരിൽ കണ്ട് സീറ്റ് ഉറപ്പുവരുത്തുക.

Provisions are made for students to participate in worship every sunday under the Leadership of A.G. Church, I.P.C. Church, Marthoma Church, R.C. Church and **St. Gregorios Orthodox Syrian Church, at Tumkur**.

Contact Address in Kerala: **M.K. Thomaskutty (warden), Marathuvelil Puthenveettil (H), Opp (N.S.S.H.S.), Near Manesha College, Thadiyoor P.O., Thiruvalla-689545,**

**Kearala. Phone: 0473-673377, 673755**

Director: **DR. M.R. HULINAYKAR. M.B.B.S., M.S.**

"കർത്താവേ നിൻ രക്തശരീരങ്ങൾ കൈക്കൊണ്ട്
ഭക്തരതായി മരിച്ചോർക്കരുളണമേ നല്ലോർമ്മ
നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവർ വലഭാഗത്ത്"

30th Death Anniversary
(27-5-2001)



**Mani Korah**
(Rtd. Post Master)

3rd Death Anniversary
(4-6-2001)



**Aleyamma Korah**

**Kappilamoottil, Manganam**

*Inserted by:-*

*Family members*
*Kappilamoottil*
*Manganam*

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2001
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038

# 39-ാം ചരമദിനം



# ഫാ. റ്റി. ജി. സഖറിയ

**മാനേജർ:- ദേവലോകം കാതോലിക്കേറ്റ് അരമന & മലങ്കരസഭ മാസി...**

2001 ജൂൺ 16-ാംതീയതി ശനിയാഴ്ച രാവിലെ 7.30 ന് ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിൽ, പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബായും, തുടർന്ന് അനുസ്മരണ സമ്മേളനവും ഇതര ചടങ്ങുകളും.

*Inserted by*

**T.G. THOMAS & FAMILY**
**T. GEORGE & FAMILY**
**Thottathil Chellattu, Kallissery**

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT CATHOLICATE PRESS, KOTTAYAM-38. CHIEF EDITOR REV. DR. JACOB KURIAN. RS. 5/-